# ബാലഗണിത പാഠങ്ങൾ

(പുതിയ സിലബസനുസരിച്ച്)




## മൂന്നാംക്ലാസ്സിലേക്ക്

വില അണ. 8.






# ബാലഗണിതപാഠങ്ങൾ.

(പുതിയസിലബസ്സനുസരിച്ച്)

മൂന്നാംക്ലാസ്സിലേക്ക്.

*By*

*Mrs. Raechal Tharakan M. Sc.*

പ്രസാധകൻ.

കെ. ജെ. ജോൺ.

വില അണ 8.

# ബാലഗണിതപാഠങ്ങൾ.

(മൂന്നാംക്ലാസ്സിലേക്ക്)

## അദ്ധ്യായം 1.

### സംഖ്യയെഴുത്ത്.

കണക്കുപാഠങ്ങളിൽ രണ്ടു സംഗതികൾ വിദ്യാർത്ഥികൾ ഓർമ്മിക്കണം. അതായത് അക്കങ്ങളും സ്ഥാനങ്ങളും. 1, 2, 3, 4, 5, 6, 7, 8, 9 ഇവയാണല്ലോ അക്കങ്ങൾ. സംഖ്യയെഴുതുമ്പോൾ 0 (പൂജ്യത്തിനും) ഒരുവിലയുണ്ട്. ഒന്നിനു് ഏകം എന്നും പത്തിനു ദശം എന്നും നൂറിനു് ശതം എന്നും കൂടി പേരുകൾ ഉണ്ട്. 1 മുതൽ 9 വരെ ഉള്ള സംഖ്യകൾ ഏകങ്ങളാണ്. അല്ലെങ്കിൽ ഒററകളാണ്. 9-ൽ ഒൻപതു് ഏകം അല്ലെങ്കിൽ ഒററ. 9 കഴിഞ്ഞാൽ അടുത്ത ഒരെണ്ണം കൂടുന്ന സംഖ്യയാണ് 10. അപ്പോൾ സംഖ്യകൾ ഒരു പടി മേലോട്ടുയർന്നു. ആ പടി അല്ലെങ്കിൽ സ്ഥാനത്തിനു് പത്തുകൾ അല്ലെങ്കിൽ ദശങ്ങൾ എന്നു പറയാം. ഒന്നുകൾ അല്ലെങ്കിൽ ഒററകൾ അതായതു് ഏകങ്ങൾ 9 ഉള്ളതുപോലെ പത്തുകളും 9 എണ്ണം ഉണ്ട്. അവ 10, 20, 30, 40, 50, 60, 70, 80, 90 (പത്തു്, ഇരുപതു്, മുപ്പതു്, നാല്പതു്, അൻപതു്, അറുപതു്, എഴുപതു്, എൺപതു്, തൊണ്ണൂറു്, ഇവയാണ്. 10-ൽ ഒരുപത്തും, മുപ്പതിൽ 3 പത്തും, എൺപതിൽ 8 പത്തും, 90-ൽ ഒൻപതു് പത്തും ഉണ്ട്.. ഈ ഓരോ പത്തുകളോടും ഏകങ്ങൾ ചേർന്നാണ്. നമ്മൾ പതിനൊന്നു്(11) മുതൽ തൊണ്ണൂറെറാൻപതു് (99) വരെയുള്ള സംഖ്യകൾ എണ്ണുന്നതു്. അതായതു്

$10+1=11$ $\qquad$ $10+5=15$

$10+7=17$ $\qquad$ $10+9=19$

ഇങ്ങനെ 99 വരെയുള്ള സംഖ്യകളുടെ ഗണിതം

11-ൽ ഒരു പത്തു് ഒരു ഒററ

19-ൽ ഒരു പത്തു് അല്ലെങ്കിൽ ഒരു ദശം 9 ഒററ അല്ലെങ്കിൽ ഏകം.

99-ൽ 9 പത്തു് അല്ലെങ്കിൽ 9ദശം 9 ഒററ അല്ലെങ്കിൽ ഏകം.

നിങ്ങൾ ഉയന്ന ക്ലാസ്സുകളിൽ പഠിക്കുമ്പോൾ വലിയ വലിയ സംഖ്യകളുമായി പരിചയപ്പെടും. ഈ സംഖ്യകൾ എഴുതുന്നതിനു് 1 മുതൽ 9 വരെയുള്ള അക്കങ്ങളും (0) പൂജ്യവും മതിയാകും. വലിയസംഖ്യകൾ എഴുതുന്നതിനു അക്കങ്ങൾ ഇവ മതിയെങ്കിലും സ്ഥാനങ്ങൾ കൂടുതൽ വേണം. അതിനാൽ 1 മുതൽ 9 വരെയുള്ള അക്കങ്ങൾക്കു് ഏകങ്ങൾ ആയി മാത്രമേ സ്വതേ വിലയുള്ളൂ. എന്നാൽ പത്തു്, നൂറു് മുതലായ സ്ഥാനങ്ങളിൽ അവ എഴുതുമ്പോൾ അവയ്ക്കു് പത്തുകളായും നൂറുകളായും സ്ഥാനവിലയുണ്ടാകും. 43-ൽ 4 പത്തും 3 ഒററയുമാണല്ലോ. സ്ഥാനങ്ങളിൽ ആദ്യത്തതു് ഒററകളും പത്തുകളും ആണു്. സ്ഥാനങ്ങൾ ആരംഭിക്കുന്നതു് വലത്തുനിന്നാണു്. ഇടത്തോട്ടു മാറുന്തോറും സ്ഥാനവില 10 ഇരട്ടിയായി മാറുന്നു.

43-ൽ 4 പത്തും 3 ഒററയുമാകയാൽ പത്തിൻെറ സ്ഥാനത്തു 4-ം ഒററയുടെ സ്ഥാനത്തു് 3-ം എഴുതുന്നു. 65-ൽ 6പത്തും 5 ഒററയുമാണു്.

| പത്തു് (ദശം) | ഒററ (ഏകം) |
|---|---|
| 4 | 3 |
| 6 | 5 |

## നൂറുകൾ അല്ലെങ്കിൽ ശതങ്ങൾ

രണ്ടു സ്ഥാനമുള്ളതിൽ ഏററവും വലിയ സംഖ്യ 99

ആണ്. 99-നോടുകൂടി ഒരു എണ്ണം ചേർത്താൽ 100 (നൂറ്) ആകുന്നു.

100 എന്നതു് 10 പത്തു് ആണ്

പത്തുകൾ 9 ഉള്ളതുപോലെ നൂറുകൾ അല്ലെങ്കിൽ ശതങ്ങളും 9 എണ്ണം ഉണ്ടു്. അവ ഒരു (1) നൂറ് (100) 2 നൂറ് (200) 3 നൂറു (300) 4 നൂറ് (400) 5 നൂറ് (500) 6 നൂറ് (600) 7 നൂറ് (700) 8 നൂറ് (800) 9നൂറ് (900) ആകുന്നു. ഈ ഓരോ നൂറുകളോടും കൂടി 1 മുതൽ 99 വരെയുള്ള സംഖ്യ മുറയ്ക്കു ചേർത്താണ് എണ്ണം ഉണ്ടാക്കുന്നതു്. 199 കഴിഞ്ഞാൽ ഇരുനൂറ് അങ്ങനെ ഇരുനൂററിഒന്നു മുതൽ ഇരുനൂററിത്തൊണ്ണൂറെറാൻപതു് വരെ. അതുകഴിഞ്ഞാൽ മുന്നൂറ്, മുന്നൂററിത്തൊണ്ണൂറെറാൻപതു് വരെ. ഈ വിധത്തിൽ തൊള്ളായിരത്തിത്തൊണ്ണൂറെറാൻപതുവരെ എണ്ണാം.

നൂറിനെ ഒരു (1) നൂറ്, അല്ലെങ്കിൽ 10 പത്തു് അല്ലെങ്കിൽ 100, ഒററ എന്നിങ്ങനെ ഭാഗിക്കാം (പിരിച്ചെഴുതാം)

105 (നൂററിഅഞ്ചിൽ) ഒരു (1) നൂറും 5 ഒററയും ഉണ്ടു്. 112-ൽ (നൂററിപ്പന്ത്രണ്ടിൽ) ഒരു (1) നൂറും ഒരു (1) പത്തും 2 ഒററയും ഉണ്ടു്. 984 (തൊള്ളായിരത്തിഎൺപത്തിനാലു്) 9 നൂറ് 8 പത്തു് 4 ഒററ.

സംഖ്യകളെ പിരിച്ചെഴുതുന്നതു് മേൽപറഞ്ഞ വിധത്തിലാണ്. ഏതു സംഖ്യയിലും അത്രയും ഒററകൾ കാണും സംഖ്യകളെ (എണ്ണങ്ങളെ) രേഖപ്പെടുത്തുമ്പോൾ അക്ഷരത്തിൽ തന്നെ എഴുതാം. എണ്ണൂററിത്തൊണ്ണൂറേറഴ്.

സൗകര്യത്തിനുവേണ്ടി അക്കങ്ങളും സ്ഥാനങ്ങളും നിർണ്ണയിച്ചു. മുൻപു് നാം ഏകം (ഒററ) ദശം (പത്തു്) ഈ സ്ഥാനങ്ങൾ പഠിച്ചു. അതിനും ഉപരിയായി നൂറ്

എന്ന ഒരു സ്ഥാനം ഉണ്ട്. സ്ഥാനങ്ങളുടെ വില വർദ്ധിക്കുന്നതു് ഇടത്തോട്ടു് മാറുമ്പോഴത്രെ.

| | നൂറു് (ശതം) | പത്തു്. | ഒററ. |
|---|---|---|---|
| 228= 2നൂറു് 2പത്തു് 8ഒററ | 2 | 2 | 8 |
| 307= 3നൂറു് പത്തില്ല 7ഒററ | 3 | 0 | 7 |

സ്ഥാനം അനുസരിച്ചു് പിരിച്ചെഴുതുമ്പോൾ ഏതു് സ്ഥാനത്തു് സംഖ്യയില്ലയോ അവിടെ 0 (പൂജ്യം) ഇടണം

മുന്നൂററിത്തൊണ്ണൂറെട്ടു് (398) ഇതു് 4 തരത്തിൽ പിരിച്ചെഴുതാം. 1) 3 നൂറു്, 9 പത്തു്, 8 ഒററ. 2) 39 പത്തു്, 8 ഒററ. 3) 3 നൂറു് 98 ഒററ. 4) 398 ഒററ.

# അദ്ധ്യായം 2

## സഹസ്രങ്ങൾ (ആയിരങ്ങൾ)

നൂറുകളുടെ കൂട്ടത്തിൽ അല്ലെങ്കിൽ 3 സ്ഥാനമുള്ളതിൽ ഏററവും വലിയസംഖ്യ 999 ആണു്. അതിനോടു കൂടി 1 എന്ന പൂർണ്ണസംഖ്യ കൂടിയാൽ 1000 ആകും. ആയിരം എന്നെഴുതുന്നതിനു 4 സ്ഥാനങ്ങൾ ആവശ്യമുണ്ടു്. നാം മുൻപു് ഒന്നു് (ഏകം) പത്തു് (ദശം) നൂറു് (ശതം) എന്നീ സ്ഥാനങ്ങൾ പഠിച്ചു. ഇവയെല്ലാം ഇടത്തോട്ടു മാറുമ്പോൾ പത്തിരട്ടിയായി മാറുന്നു എന്നുമറിയാം. പത്തു നൂറു കൂടുന്നതാണു് ആയിരം (സഹസ്രം)

ആയിരങ്ങങ്ങളും മുൻപു പറഞ്ഞതുപോലെ 9 എണ്ണം ഉണ്ടു്. അവ ഒരായിരം (1000) രണ്ടായിരം (2000) മൂവായിരം (3000) നാലായിരം (4000) അയ്യായിരം (5000) ആറായിരം (6000) ഏഴായിരം (7000) എട്ടു് ആയിരം (എണ്ണായിരം) (8000) ഒൻപതു് ആയിരം (ഒൻപതിനായിരം) (9000) ഇവയാണു്. ഇവയിൽ

ഓരോന്നിനോടും 1 മുതൽ 999 വരെയുള്ള സംഖ്യകൾ ചേരും. അങ്ങനെ ആയിരത്തൊന്നു്, ആയിരത്തിരണ്ടുതുടങ്ങി ആയിരത്തിത്തൊള്ളായിരത്തിത്തൊണ്ണൂററൊൻപതു് വരെയാകുന്നു അതിനോടു് ഒന്നു ചേരുന്നതാണു് രണ്ടായിരം. അതും രണ്ടായിരത്തി ഒന്നു മുതൽ രണ്ടായിരത്തിത്തൊള്ളായിരത്തിത്തൊണ്ണൂററൊൻപതുവരെ എണ്ണാം. അതുകഴിഞ്ഞാൽ മൂവായിരം പിന്നീടു് നാലായിരം. അങ്ങനെ ഒൻപതിനായിരത്തിത്തൊള്ളായിരത്തിത്തൊണ്ണൂററൊൻപതുവരെ ആയിരങ്ങൾ പൂർത്തിയാകുന്നു. ഈ സംഖ്യകളെ എഴുതേണ്ടിവരുമ്പോൾ സ്ഥാനങ്ങൾ നിർണ്ണയിച്ചു് അക്കങ്ങൾ അതതു സ്ഥാനങ്ങളിൽ എഴുതണം. സംഖ്യകൾ ആയിരങ്ങളായും നൂറുകളായും പത്തുകളായും ഒററകളായും പിരിക്കുന്നതിന്റെ സൗകര്യവും ഇതു നിമിത്തമുണ്ടാകും.

| | | ആയിരം | നൂറു് | പത്തു് | ഒററ |
|---|---|---|---|---|---|
| ആയിരത്തൊന്നു് | 1 ആയിരം 1 ഒററ. | 1 | 0 | 0 | 1 |
| നാലായിരത്തിഎഴുനൂററൻപത്തിനാലു്. | 4 ആയിരം 7 നൂറു് 5 പത്തു് 4 ഒററ | 4 | 7 | 5 | 4 |
| ഒൻപതിനായിരത്തിത്തൊള്ളായിരത്തിത്തൊണ്ണൂററൊൻപതു്. | 9 ആയി: 9 നൂറു് 9 പത്തു് 9 ഒററ | 9 | 9 | 9 | 9 |

സൂചനകൾ ഒന്നാമത്തെ സംഖ്യയിൽ 2 സ്ഥാനങ്ങളിൽ 1 എന്ന അക്കം കാണുന്നു. ഈ രണ്ടു് ഒന്നുകളും തമ്മിൽ വില വ്യത്യാസം ഉണ്ടു്. വലത്തെ അററത്തു് കാണുന്ന (ഏകസ്ഥാനത്തു്) 1-നു ഒരെണ്ണത്തിന്റെ വിലയാണു. എന്നാൽ ഇടത്തു (ആയിരത്തിന്റെ സ്ഥാനത്തു്) കാണുന്ന 1-നു ആയിരത്തിന്റെ വിലയുണ്ടു്.

ഒടുവിൽ എഴുതിയിരിക്കുന്ന സംഖ്യയിൽ 4 ഒൻപതു് (9) കാണുന്നുണ്ടു്. ഓരോ ഒൻപതും തമ്മിൽ വ്യത്യാസം ഉണ്ടു്. വലത്തെ (ഏകസ്ഥാനം) അററത്തുള്ള 9-നു് വെറും ഒൻപതിൻെറ വിലയേ ഉള്ളു. ഒരു സ്ഥാനം കൂടി ഇടത്തോട്ടു (ദശസ്ഥാനം) മാറികാണുന്ന 9-നു് ഒൻപതു് പത്തു് അല്ലെങ്കിൽ 90-ൻെറ വിലയുണ്ടു്. വീണ്ടും ഒരു സ്ഥാനം കൂടി ഇടത്തോട്ടു് (ശതസ്ഥാനം) മാറി കാണുന്ന 9-നു് 9 നൂറിൻെറ തൊള്ളായിരത്തിൻെറ വിലയുണ്ടു്. ഏററവും ഇടത്തെ സ്ഥാനത്തെ (സഹസ്രം) 9-നു് 9 ആയിരം അല്ലെങ്കിൽ ഒൻപതിനായിരത്തിൻെറ വിലയുണ്ടു്.

4 അക്കങ്ങളുള്ള ഏററവും വലിയ സംഖ്യ 9999 ആണു്. 4 സ്ഥാനമുള്ള സംഖ്യയും അതാണു്. 4 സ്ഥാനമുള്ള ചെറിയ സംഖ്യ 1000. 2, 5, 1, 9 ഈ അക്കങ്ങളെകൊണ്ടുണ്ടാക്കാവുന്ന വലുതും ചെറുതുമായ സംഖ്യകൾ കാണുന്നതിനു്.

4 അക്കമാണു് തന്നിട്ടുള്ളതു്. അതിനാൽ 4 സ്ഥാനമുള്ള സംഖ്യ എഴുതാം. 4 സ്ഥാനം ആയിരത്തിനാണല്ലോ. അങ്ങനെ തന്നിട്ടുള്ളതിൽ വലുതു മുതലുള്ള അക്കങ്ങൾ ആയിരം മുതൽ വലത്തോട്ടുള്ള സ്ഥാനങ്ങളിൽ എഴുതണം.

| | ആയിരം | നൂറു് | പത്തു് | ഒററ |
|---|---|---|---|---|
| അക്കങ്ങളെകൊണ്ടു് ചെറി | 9 | 5 | 2 | 1 |
| യസംഖ്യകൾ എഴുതുന്നതിനു | 1 | 2 | 5 | 9 |

# അഭ്യാസം 1.

1. 4 സ്ഥാനമുള്ള ഏററവും ചെറുതും വല്യതുമായ സംഖ്യകളേവ?

2. 1375, 2243, 3648, 4395 ഈ സംഖ്യകളെ പിരിച്ചെഴുതുക.

3. താഴെകൊടുത്തിരിക്കുന്ന ഓരോ ഭാഗത്തെയും ചേത്തു സംഖ്യകളാക്കുക.

1. 5 ആയിരം 9 നൂറ് 2 പത്ത് 6 ഒററ
2. 7 നൂറ് 5 പത്ത് 4 ഒററ
3. 2 ഒററ 4 പത്ത് 5 നൂറ് 6 ആയിരം
4. 4282 ഒററ.
5. 8 ആയിരം 6 പത്ത് 2 നൂറ് 4 ഒററ

4. 5, 9, 7, 1 ഈ അക്കങ്ങളെകൊണ്ടുണ്ടാക്കാവുന്ന വല്യതും ചെറുതുമായ സംഖ്യകളേവ?

5. 8485 ഈ സംഖ്യയിലെ രണ്ടു് 8 കളുടെയും വില പറയുക.

6. അക്ഷരത്തിലെഴുതുക. 3785, 965, 9037, 8900

7. അക്കത്തിലെഴുതുക. ആറായിരത്തി നാല്പത്തഞ്ച്, ഏഴായിരത്തിത്തൊണ്ണൂററൊൻപതു്, മൂവായിരത്തിമുപ്പത്തഞ്ചു്, എണ്ണായിരത്തിഒരുനൂറു്.

8. ആയിരത്തിൽ എത്രനൂറുണ്ടു്? ഇരുനൂറിൽ എത്ര പത്തുണ്ടു്? നാല്പത്തഞ്ചിൽ എത്ര ഒററകളുണ്ടു്. രണ്ടായിരത്തിൽ എത്ര നൂറുകളുണ്ടു്.

# അദ്ധ്യായം 3.

## പതിനായിരങ്ങൾ.

നാല്സ്ഥാനമുള്ളതിൽ ഏററവും വലിയ സംഖ്യ 9999 ആണല്ലോ. അതിനോടു് ഒന്നു (1) കൂട്ടുന്നതു് 10000

(പതിനായിരം) ആണ്. പതിനായിരങ്ങളും 9 എണ്ണം ഉണ്ട്. അവ ഒരുപതിനായിരം (പതിനായിരം) രണ്ടു (ഇരു) പതിനായിരം, മൂന്ന് (മുപ്പതിനായിരം) നാല് (നാൽപതിനായിരം) അഞ്ച് (അൻപതിനായിരം) അറുപതിനായിരം, എഴുപതിനായിരം, എട്ട് (എൺപതിനായിരം) ഒൻപത് പതിനായിരം അല്ലെങ്കിൽ തൊണ്ണൂറായിരം ഇവയാണ്. ഓരോ പതിനായിരത്തോടുകൂടിയും 1 മുതൽ 9999 വരെയുള്ള സംഖ്യകൾ ചേർക്കാം. അങ്ങനെ പതിനായിരത്തൊന്ന് തുടങ്ങി ഓരോന്നുവീതം കൂടി തൊണ്ണൂറെറാൻപതിനായിരത്തിതൊള്ളായിരത്തിതൊണ്ണൂറെറാൻപതുവരെയാകുന്നു.

മുൻപ് നാം സഹസ്രം(ആയിരത്തിൻെറ)സ്ഥാനംവരെ പഠിച്ചു. അടുത്ത സ്ഥാനം പതിനായിരത്തിൻെറ ആണ്. ആയിരത്തിൻെറ 10 ഇരട്ടിയാണ്.

| | പതിനായിരം | ആയിരം | നൂറ് | പത്ത് | ഒററ |
|---|---|---|---|---|---|
| 1) പതിനായിരം. | 1 | 0 | 0 | 0 | 0 |
| 2) പത്തൊൻപതിനായിരത്തൊള്ളായിരത്തിതൊണ്ണൂറെറാൻപത് | 1 | 9 | 9 | 9 | 9 |
| 3) അൻപതിനായിരത്തിമുന്നൂറ് | 5 | 0 | 3 | 0 | 0 |
| 4) തൊണ്ണൂറെറാൻപതിനായിരത്തിതൊള്ളായിരത്തിതൊണ്ണൂറെറാൻപത് | 9 | 9 | 9 | 9 | 9 |

ഇരുപത്തയ്യായിരത്തി മുപ്പത്തഞ്ച് എന്നു കേൾക്കുമ്പോൾ രണ്ടു പതിനായിരവും അഞ്ച് ആയിരവും നൂറില്ല മൂന്നുപത്തും അഞ്ചു ഒററയും. 25035

ഒരുപതിനായിരത്തിൽ 10 ആയിരമാണ്. ഇരുപതിനായിരത്തിൽ 20 ആയിരം അങ്ങനെ തൊണ്ണൂറായിരം വരെ ഗ്രഹിക്കുക.

ഒന്നു്, പത്തു്, നൂറു്, ആയിരം, പതിനായിരം, ഇവ പത്തിരട്ടിവീതമാണ്.

# അഭ്യാസം 2.

1. പതിനായിരങ്ങളെല്ലാം.
2. മുപ്പതിനായിരത്തിൽ എത്ര ആയിരങ്ങൾഉണ്ടു്.
3. അക്കത്തിലെഴുതുക.

പതിനയ്യായിരത്തി എഴുപത്തെട്ടു്, നൽപ്പത്തയ്യായിരത്തിഅറുനൂറു്

തൊണ്ണൂററിനാലായിരത്തി അഞ്ഞൂററി നാല്പത്തൊൻപതു്.

4. അക്ഷരത്തിലെഴുതുക.

63079, 89090, 94375.

5. പിരിച്ചെഴുതുക.

5789, 66400, 94537.

6. താഴെകൊടുത്തിരിക്കുന്ന ഓരോ ഭാഗത്തെയും ചേൎത്തു സംഖ്യയാക്കുക.

1. 2 പതിനായിരം 4 ആയിരം 7 നൂറു് 6 പത്തു് 5 ഒററ.

2. 3 ആയിരം 4 പതിനായിരം

3. 7 ഒററ, 8 പത്തു്, 6 നൂറു്, 2 ആയിരം, 5 പതിനായിരം.

7. ഇരുപതിനായിരത്തോടുകൂടി ഓരോന്നുവീതം ചേൎത്തു ഇരുപതിനായിരത്തിപ്പത്തു് വരെ അക്ഷരങ്ങളിലും അക്കങ്ങളിലുമെഴുതുക.

8. 2, 4, 6, 5, 9 ഈ അക്കങ്ങളെക്കൊണ്ടുണ്ടാക്കാവുന്ന ഏററവും വലുതും ഏററവും ചെറുതുമായ സംഖ്യകളേവ?

9. 5, 8, 7, 3, 6, ഈ അക്കങ്ങളെക്കൊണ്ടുണ്ടാക്കാവുന്ന ഏററവും വലുതും ചെറുതുമായ സംഖ്യകൾ എഴുതുക.

# അദ്ധ്യായം 4

## സങ്കലനം

സംഖ്യകളെ കൂട്ടി തുകകാണുന്നതിനു് സങ്കലനം എന്നു പറയുന്നു.

ഒരു മാങ്ങായുടെകൂടി ഒരു മാങ്ങാകൂടി ഇടുമ്പോൾ ആകെ രണ്ടുമാങ്ങാ. അതിന്റെകൂടി ഒരു മാങ്ങാകൂടി ഇട്ടാൽ ആകെ മൂന്നുമാങ്ങാ. ഇതാണു് സങ്കലനക്രിയ അല്ലെങ്കിൽ കൂട്ടൽ.

+. ഈ ചിഹ്നം സങ്കലനത്തിനു് ഉപയോഗിക്കുന്നു. കണക്കു പാഠങ്ങൾക്കു് ഈ ചിഹ്നത്തിനു അധികം എന്നു പറയുന്നു.

$$1 + 1 = 2$$
$$2 + 1 = 3$$
$$3 + 1 = 4$$

---

$$2 + 2 = 4$$
$$4 + 2 = 6$$

ഒന്നു മുതൽ ഇരുപതുവരെ എണ്ണുക എന്നു പറഞ്ഞാൽ ഒന്നിനോടു ആദ്യം ഒന്നുകൂട്ടുക. പിന്നെ കൂട്ടിവന്ന ഫല

ത്തോടു ഒന്നു കൂട്ടുക. അനന്തരം ആ കൂട്ടിവന്ന ഫലത്തോടു കൂടി ഒന്നു ചേർക്കുക. ഈ വിധത്തിൽ ഇരുപതുവരെയാകുന്നു.

ഒരാളിനു് 3 രൂപയും മററൊരാളിനു 4 രൂപയും ഉണ്ടു് രണ്ടുപേർക്കുംകൂടി എത്ര രൂപയുണ്ടു്.

ആദ്യത്തെയാളിനുള്ള രൂപ = 3
രണ്ടാമത്തെയാളിനുള്ള രൂപ =4
ആകെ = 3+4
= 7

|   |
|---|
| 3 |
| 4 |
| 7 |

ഒന്നിലധികം സംഖ്യകളെ കൂട്ടുന്നതിനു് താഴെത്താഴെ എഴുതി കൂട്ടുന്നു. ഏകസ്ഥാനം മാത്രമുള്ള സംഖ്യകൾ എല്ലാം മനഃകണക്കായി ചെയ്തു പരിചയിക്കണം.

3 സംഖ്യകൾ കൂട്ടുന്ന ഒരു മാതൃക കാണിക്കാം.

4 + 5 + 2 =

ഈ സംഖ്യകൾ എല്ലാം ഏകസ്ഥാനം മാത്രമുള്ളവയാണു് കൂട്ടുമ്പോൾ 11 ഏകം ആകുന്നു. 11 ഏകത്തെ പിരിച്ചെഴുതിയാൽ 1 പത്തു് (ദശം) 1 ഒററ (ഏകം) കൂട്ടാനുള്ള സംഖ്യകളുടെ അടിയിൽ വരയിട്ടു് പിരിച്ചു കിട്ടിയതിൽ 1 ഏകം ഏകസ്ഥാനത്തും, 1 ദശം ദശസ്ഥാനത്തും എഴുതണം. കൂട്ടിവരുന്ന ഫലത്തിനു തുക എന്നുപറയും.

| ദശം | ഏകം |
|---|---|
| | 4 |
| | 5 |
| | 2 |
| 1 | 1 |

ഇതുപോലെ 2 സ്ഥാനമുള്ള സംഖ്യകളേയും സങ്കലനം ചെയ്യേണ്ടിവരും.

23+45

ഏകസ്ഥാനം കൂട്ടുമ്പോൾ 8 ഏകം ലഭിക്കുന്നു ഒൻപതിൽ കവിഞ്ഞില്ലാത്തതിനാൽ അതായതു ദശങ്ങൾ അല്ലെങ്കിൽ പത്തുകൾ ഇല്ലാത്തതിനാൽ 8 ഏകസ്ഥാനത്തെഴുതണം. പിന്നീടു് ദശങ്ങളെ കൂട്ടി ദശസ്ഥാനത്തും എഴുതണം 6 ദശം

| ദശം | ഏകം |
|---|---|
| 2 | 3 |
| 4 | 5 |
| 6 | 8 |

ഒരു പള്ളിക്കൂടത്തിൽ 35 ഒന്നാം പാഠപുസ്തകവും 42 രണ്ടാം പാഠപുസ്തകവും ഉണ്ടു്. ആകെ എത്ര പുസ്തകങ്ങൾ ആ സ്കൂളിൽ ഉണ്ടു്. ഇങ്ങനെയുള്ള കണക്കുകൾ വരുമ്പോൾ വ്യക്തമായി എഴുതിശീലിക്കുന്നതു് നന്നാണു്.

പള്ളിക്കൂടത്തിലുള്ള ഒന്നാം പാഠപുസ്തകം =35

രണ്ടാംപാഠപുസ്തകം =42     35

ആകെ പുസ്തകങ്ങൾ =35+42     42

=77     77

# അഭ്യാസം 3

മനഃകണക്കായി ഉത്തരം പറയുക.

1. കുസുമത്തിനു് 4 മാങ്ങായും തങ്കത്തിനു് 5 മാങ്ങായുംകിട്ടി. ഇരുവർക്കുംകൂടി എത്ര മാങ്ങാ കിട്ടി.

2. പെൻസിലിനു 4ണയും പുസ്തകത്തിനു 5ണയും കൊടുത്തു. രണ്ടിനുംകൂടി വിലയെന്തു്?

3. ഒരു കുലയിലുണ്ടായിരുന്ന നാളികേരത്തിൽ 3എണ്ണം പൊഴിഞ്ഞുവീണു. 6 എണ്ണം അതിൽ നൽപ്പുണ്ടു്. ആകെയുണ്ടായിരുന്ന നാളികേരം എത്ര?.

4. 2+3+4 = എത്ര?.

# അഭ്യാസം 4.

1. ഒന്നാം ക്ലാസിന് 26 കുട്ടികളും 2-ാം ക്ലാസിൽ 29 കുട്ടികളും ഉണ്ട്. രണ്ടു ക്ലാസുകളിലുംകൂടി കുട്ടികൾ എത്ര?

2. ഒരാൾ രാമൻകുട്ടിക്ക് 13 മാമ്പഴവും കൃഷ്ണൻകുട്ടിക്ക് 25 മാമ്പഴവും ഗോവിന്ദന് 21 മാമ്പഴവും കൊടുത്തു. മൂന്നുപേർക്കുംകൂടി കിട്ടിയ മാമ്പഴം എത്ര?

3. ഒരു മടിശീലയിൽ 30 ഒററ രൂപയും 26 അരരൂപയും 42 അണയും ഉണ്ടായിരുന്നാൽ ആ മടിശീലയിൽ ആകെയുള്ള നാണയം എത്ര?

4. ഒരു പുരയിടത്തിൽ 42 മാവും 26 കമുകും 31 തെങ്ങും ഉണ്ടായിരുന്നാൽ ആകെ വൃക്ഷങ്ങളെത്ര?

5 ഒരു കടയിൽ ആദ്യത്തെ ദിവസം 28 ചാക്ക് അരിയും 2-ാം ദിവസം 23 ചാക്ക് അരിയും 3-ാം ദിവസം 41 ചാക്ക് അരിയും വിററാൽ 3ദിവസവുംകൂടി എത്ര ചാക്ക് അരിവിററു.

6. എക്സ് 39 രൂപായും ബീസ് 18 രൂപയും സിസ് 25 രൂപയും ഒരു ദിവസം ലാഭം കിട്ടിയാൽ മൂവർക്കും കൂടി കിട്ടിയ ലാഭം എത്ര?

# അഭ്യാസം 5.

1. ഒരു പശുവിന് 35 രൂപയും കാളക്ക് പശുവിനേക്കാൾ 5 രൂപ കൂടുതലും കൊടുത്തു. രണ്ടിനും കൂടി വിലയെന്ത്?

2. ഒരു കല്യാണത്തിന് ആദ്യത്തെ ബസ്സിൽ 29 പേരും 2-ാമത്തെ വാഹനത്തിൽ ആദ്യത്തേതിലുണ്ടായിരുന്നതിൽ 6 പേർ കൂടുതലും കയറിപ്പോയി. 2 ബസ്സിലും കൂടി കയറിപ്പോയവരെത്ര?

3. ഒരു കസവുനേരിയതിനു 35 രൂപയും മററൊന്നിനു് ആദ്യത്തേതിൻെറ വിലയേക്കാൾ 15 രൂപ കൂടുതലും ആയാൽ രണ്ടിനും കൂടി വിലയെന്തു്?

# അദ്ധ്യായം 5.

## സങ്കലനം തുടർച്ച

രണ്ടു സ്ഥാനമുള്ള സംഖ്യകളുടെ സങ്കലനംപോലെ മൂന്നും നാലും സ്ഥാനമുള്ള സംഖ്യകളുടെ സങ്കലനവും ആകാം

മാതൃക. 148, 239, 376

ഈ സംഖ്യകളുടെ തുക കാണുക.

| നൂറു് | പത്തു് | ഒററ |
|---|---|---|
| 1 | 4 | 8 |
| 2 | 3 | 9 |
| 3 | 7 | 6 |
| 7 | 6 | 3 |

ആദ്യം ഏകസ്ഥാനം കൂട്ടുന്നു. 23 ഒററ (2 പത്തു് 3 ഒററ) ഒററയുടെ സ്ഥാനത്തു് 3 എഴുതുന്നു. പത്തിൻെറ സ്ഥാനത്തെ അക്കങ്ങളുടെ തുക ഏക സ്ഥാനത്തു ബാക്കി വന്ന 2 പത്തു് ഉൾപ്പെടെ 16 പത്തു് (1 നൂറു് 6 പത്തു്) പത്തിൻെറ സ്ഥാനത്തു് 6 എഴുതി. 1 നൂറു് അടുത്തസ്ഥാനത്തു് കൂട്ടിയാൽ ആകെ 7 നൂറു് വരുന്നു അതിൽ ആയിരമില്ലാത്തതിനാൽ നൂറിൻെറ സ്ഥാനത്തു് 7 എഴുതുന്നു.

അതുപോലെ കുറെ വലിയ സംഖ്യകളും സങ്കലനം ചെയ്യാം

4, 3 ഈ സംഖ്യകളുടെ തുക 7 ആണു് സങ്കലനത്തിലുള്ള സംഖ്യകളിൽ ഏതെങ്കിലും ഒന്നു തന്നിരിക്കയും മററെ സ്ഥാനത്തു് വരയിട്ടിരിക്കയും തുക പറയുകയും ചെയ്താൽ വരയിട്ട സ്ഥാനത്തെ അക്കം കണ്ടുപിടിക്കാം.

| |
|---|
| 4 |
| 3 |
| 7 |

മാതൃക. 4 നോടു് എത്ര ചേർത്താൽ 7 ആകും വരയിട്ട സ്ഥാനത്തു് 3 എന്നു് കിട്ടുന്നു.

```
 4
 —
———
 7
```

$$25 + _ = 57$$

```
 25
 ——
 32
————
 57
```

ഏക സ്ഥാനത്തുള്ള തുകയക്കം 7. സങ്കലന സംഖ്യയിൽ ഉള്ളതു് 5 അഞ്ചിനോടു് എത്ര ചേർത്താൽ 7 ആകും. ഉത്തരം 2.

ഏക സ്ഥാനത്തെ വരയുടെ നേർക്കു് 2 എന്നു എഴുതണം. അതുപോലെ ദശസ്ഥാനത്തെ തുകയായ 5 കിട്ടാൻ സങ്കലന സംഖ്യയിലെ അക്കമായ 2 നോടു് എത്ര ചേർക്കണം. ഉത്തരം 3. വരയിട്ടിരിക്കുന്ന സ്ഥാനം യഥാക്രമം 3, 2 എന്നെഴുതണം

# അഭ്യാസം 6

1. ക്രിയചെയ്യുക. 1) 238+429+157
   2) 433+197+565
   3) 978+631+425
   4) 1244+2329+3548

2. തുകകാണുക.

| 1) | 2) | 3) |
|---|---|---|
| 498 | 2275 | 1255 |
| 576 | 4037 | 2478 |
| 649 | 175 | 3299 |

3. ഒരു പ്രസംഗയോഗത്തിൽ 375 പുരുഷന്മാരും 196 സ്ത്രീകളും ഉണ്ടായിരുന്നു. ആകെ സംബന്ധിച്ച ആളുകളെത്ര?

4. ഒരു പുസ്തകശാലയിൽ 296 ഒന്നാം പാഠപുസ്തകവും 397 കണക്കു പുസ്തകവും 498 രണ്ടാംപാഠ പുസ്തകവും ഉണ്ടായിരുന്നു. ആകെ ആ ശാലയിലുണ്ടായിരുന്ന പുസ്തകം എത്ര?

5. ഒരാളിനു 3 തെങ്ങിൻ തോപ്പുണ്ടു്. ഒന്നാമത്തതിൽ 497 തെങ്ങും, രണ്ടാമത്തതിൽ 1219 തെങ്ങും, മൂന്നാമത്തതിൽ 2015 തെങ്ങും ഉണ്ടായിരുന്നാൽ ആകെ അയാൾക്കുള്ള തെങ്ങുകളെത്ര?

6. ഒരു സ്കൂളിൽ 175 പെൺകുട്ടികളും പെൺകുട്ടികളേക്കാൾ 125 കൂടുതലായി ആൺകുട്ടികളും ഉണ്ടായിരുന്നാൽ ആകെ ആ സ്കൂളിലെ കുട്ടികളെത്ര?

7. ഒരു പരീക്ഷയിൽ ചേർന്നിരുന്നവരിൽ 1219 പേർ തോററു. തോററവരേക്കാൾ 1579 കൂടുതൽ പേർ ജയിച്ചു. ആകെ ആ പരീക്ഷയിൽ ചേർന്നിരുന്നവരെത്ര?

8. താഴെ സങ്കലനത്തിനുള്ള തുക തന്നിട്ടുണ്ടു്. വരയിട്ടിരിക്കുന്ന സ്ഥാനങ്ങളിൽ ശരിയായ സംഖ്യ എഴുതുക.

| 1. | 2. | 3. |
|---|---|---|
| 4 3 | – – – | 6 – 7 |
| – – | 2 4 8 | – 5 – |
| 6 5 | 6 5 9 | 7 8 9 |

# അദ്ധ്യായം 6.

## വ്യപകലനം.

ഒന്നിനോടു ഒന്നു കൂട്ടിയാൽ രണ്ടു്. രണ്ടു പക്ഷികളിൽ ഒന്നു ചത്തുപോയാൽ പിന്നെ ശേഷിക്കുന്നതു് ഒന്നു് രണ്ടിനോടുകൂടി ഒന്നു ചേർത്താൽ 3. മൂന്നു റൊട്ടി ഒരു കുട്ടിയുടെ കൈവശം ഉണ്ടായിരുന്നു. ഒന്നു തിന്നുപോയാൽ

ശേഷിക്കുന്നതു് രണ്ടു്. ഒന്നിനോടു് ഒന്നുവീതം കൂട്ടി പത്തുവരെ എണ്ണുന്നതുപോലെ പത്തിൽനിന്നും ഒന്നുവീതം കുറച്ചുപറയാം. അപ്പോൾ 10, 9, 8, 7, 6, 5, 4, 3, 2, 1, 0 ഇങ്ങനെ വരും. മഞ്ചാടി, കല്ലു മുതലായ സാധനങ്ങൾ ഉപയോഗിച്ചാൽ ഈ വസ്തുത ബോദ്ധ്യമാകും. മൂന്നിനോടു് 2 കൂട്ടുന്നതിനു് 3+2 എന്നെഴുതുക. അപ്പോൾ 5 എന്നാകുന്നു. 5-ൽനിന്നു് 2 കുറച്ചാൽ 3 ആകുന്നു. അതിനു് 5—2 എന്നെഴുതാം. കുറയ്ക്കണം എന്നു കാണിക്കാൻ 5-നും 2-നും ഇടക്കു് ഇട്ടിരിക്കുന്ന — ഈ അടയാളത്തിനു് ന്യൂനം എന്നു പറയും. കുറയ്ക്കുമ്പോൾ കിട്ടുന്ന ഫലത്തിനു് 'വ്യത്യാസം' എന്നാണു് കണക്കുശാസ്ത്രത്തിൽ ഉള്ളപേരു്. ഏതു സംഖ്യയിൽ നിന്നുകുറക്കുന്നുവോ അതിനു് വ്യവകലനീയം എന്നും ഏതിനെ കുറക്കുന്നുവോ അതു വ്യവകലിതം എന്നുംപേർ. 5 വ്യവകലനീയവും 2 വ്യവകലിതവും 3 വ്യത്യാസവും ആണു്.

5—2 =3, 5—3 =2. അഞ്ചിൽനിന്നു 2 കുറച്ചാൽ 3 അതുപോലെ 5-ൽനിന്നു 3 കുറച്ചാൽ രണ്ടു. മഞ്ചാടി മുതലായ ഉപകരണങ്ങളാൽ ഇതു് അനുഭവപ്പെടണം.

$$7-3=4, \quad 4+3=7, \quad 7-4=3$$

ഈ ഉദാഹരണങ്ങളിൽനിന്നു് ചിലപാഠങ്ങൾ പഠിക്കാം.

വലിയസംഖ്യ – ചെറിയസംഖ്യ =വ്യത്യാസം.

വ്യത്യാസം+ഒരുസംഖ്യ =മറ്റെസംഖ്യ (വലിയസംഖ്യ)

ചിലപ്പോഴെല്ലാം നാം രണ്ടു സംഖ്യകളുടെ വ്യത്യാസം കാണുന്നതു് ചെറിയ സംഖ്യയോടു് എത്ര ചേർത്താൽ വലിയ സംഖ്യകിട്ടും എന്നു നോക്കിയാണു്. ഉദാ: 8-ൽ നിന്നും 5-നെ കുറക്കുന്നതിനു പകരം 5 നോടു് ഏതുസംഖ്യകൂട്ടിയാൽ 8 ആകും. ഇപ്രകാരമുള്ള വ്യവകലനത്തിനു പൂരണസങ്കലനം എന്നു പറയും.

## വ്യവകലനം തുടർച്ച.

8 — 3 = 5. 8-ൽനിന്നു 3 കുറച്ചാൽ 5. 5 നോടു് എത്ര കൂട്ടിയാൽ 8 ആകും. 3 കൂട്ടണം.

മാതൃക. വ്യവകലനീയ (വലിയസംഖ്യ) മായ 8-ം വ്യത്യാസമായ 5-ം. തന്നാൽ വ്യവകലിതം കണ്ടുപിടിക്കുക. ഇതും ഒരു മാതിരി വ്യവകലനമാണു്. ഇതിനു് പൂരണസങ്കലനം എന്നുപറയും. വ്യവകലനീയം പൂരിപ്പിക്കുന്നതിനു് വ്യത്യാസത്തോടുകൂടി എത്ര ചേർക്കണം

| |
|---|
| 8 |
| — |
| 5 |

12—5=7, 12 — =7, 7 നോടു എത്ര ചേർത്താൽ 12 ആകും. ആ സംഖ്യ വരയിട്ട സ്ഥാനത്തു് എഴുതണം.

| |
|---|
| 12 |
| — |
| 7 |

12 — 5 = 7.

10-ൽനിന്നു് ഒന്നു വീതം കുറച്ചും 2 വീതം കുറച്ചും 3 വീതം കുറച്ചും കുട്ടികൾ മനഃകണക്കായി പഠിക്കണം. ആദ്യം മഞ്ചാടി, കല്ലു മുതലായ ഉപകരണങ്ങൾ ഉപയോഗിച്ചാൽ എളുപ്പമാണു്. അതുപോലെ 20-ൽനിന്നു് 1, 2, 3, 4, ഇവ കുറച്ചും പഠിക്കണം.

# അദ്ധ്യായം 7.

## വ്യവകലനം തുടർച്ച.

മാതൃക 1. 25—12=

| പത്തു് | ഒററ |
|---|---|
| 2 | 5 |
| 1 | 2 |
| 1 | 3 |

സങ്കലനംപോലെ വ്യവകലനക്രിയയും ഏകസ്ഥാനത്തുതന്നെ ആരംഭിക്കണം. 5ഒററയിൽ നിന്നും 2ഒററയെ കുറയ്ക്കുക. 3 ഒററ കിട്ടുന്നതു് ഏകസ്ഥാനത്തെഴുതണം. പിന്നീ

ട്ട് 2പത്തിൽ നിന്നും ഒരു പത്തിനെ കുറയ്ക്കുക. 1 പത്തു വരുന്നു. അതു പത്തിന്റെ സ്ഥാനത്തു എഴുതുന്നു.

| പത്തു് | ഒററ |
|---|---|
| 5 | 3 |
| 2 | 6 |
| 2 | 7 |

യുക്തികണക്കു്.

ഒരു കാളക്കു് 75 രൂപ. പശുവിനു് അതിൽ 13 രൂപ കുറവു് രണ്ടിനും കൂടി വിലയെന്തു്?

| | | | |
|---|---|---|---|
| കാളയുടെവില | = 75 രൂ. | 75 | 75 |
| പശുവിന്റെവില | = 75—13=62രൂ. | 13 | 62 |
| രണ്ടിനുംകൂടിവില | = 75+62=137രൂ. | 62 | 137 |

# അഭ്യാസം 1.

1. ക്രിയചെയ്യുക.

58—46; 79—37; 96—21; 99—57

2. ഒരു ക്ലാസിൽ 37 ആൺ കുട്ടികൾ അതിൽ 3 കുറവായി പെൺകുട്ടികൾ. എന്നാൽ പെൺകുട്ടികളെത്ര?

3. ഒരു ക്ലാസ്സിൽ 45 കുട്ടികൾ ഉള്ളതിൽ 4 പേർ പെൺകുട്ടികളാണു്. ആൺ കുട്ടികളെത്ര?

4. 8 പത്തിൽ നിന്നും 2 പത്തു് കുറച്ചാൽ ബാക്കി എത്ര പത്തുണ്ടു്.

5. 7 പത്തിൽ നിന്നും 1 പത്തു് 2 ഒററ കുറച്ചാൽ ബാക്കി എത്ര.

6. ഒരു മടിശീലയിൽ 99 രൂപയുണ്ടായിരുന്നു. അതിൽ 27 രൂപ ചെലവായി. ബാക്കി എത്ര രൂപയുണ്ടു്.

# അഭ്യാസം 2.

1. ക്രിയചെയ്യുക. 47 – 28; 65 – 59; 96—39.

2. ഒരു കച്ചവടക്കാരൻ 94 രൂപയ്ക്കു സാമാനം വാങ്ങി ച്ചു് 65 രൂപ കൊടുത്താൽ ബാക്കി എത്ര രൂപ കൊടുക്കാനുണ്ടു്?

3. ഒരു സ്കൂളിൽ 46 ആൺകുട്ടികളും അതിൽ 9കുറവായി പെൺകുട്ടികളും ഉണ്ടു്. ആ സ്കൂളിലെ പെൺകുട്ടികളെത്ര?

മാതൃക 1. സങ്കലന വ്യവകലനമിശ്രം.

$$22+13-18$$

ഈ വിധത്തിൽ കണക്കുകൾ ക്രിയ ചെയ്യേണ്ടിവരുമ്പോൾ ചിഹ്നങ്ങൾ സൂക്ഷിക്കണം.

ആദ്യത്തെ സംഖ്യ കൂട്ടാനുള്ളതാണു്. അധികചിഹ്നത്തിൻെറ വലത്തുഭാഗത്തുള്ളതു് കൂട്ടാനും ന്യൂനചിഹ്നത്തിൻെറ വലത്തുഭാഗത്തുള്ളതു് കുറയ്ക്കാനും ആണു്. അതിനാൽ

$$22+13 = 35$$
$$35-18 = 17$$

മാതൃക 2.

$$23+32-45+8-12$$
$$23+32+8=63$$

കുറയ്ക്കാനുള്ള 45; 12 ഇവയുടെയും തുക അറിയണം.

$$45+12 = 57$$
$$63-57=6$$

| 63 | 45 |
|---|---|
| 57 | 12 |
| 6 | 57 |




# അഭ്യാസം 3

ക്രിയചെയ്യുക.

1) $27+48-32+6-20$

2) എക്കു് 43 രൂപയും ബിക്കു് എക്കുള്ളതിൽ 8 രൂപ കുറവും ഉണ്ടായിരുന്നാൽ രണ്ടുപേക്കും കൂടിയുള്ള രൂപയെത്ര?

3) ഒരു സെററിക്കു് 42 രൂപയും ഒരു മേശക്കു് സെററിയുടെ വിലയിൽ 15 രൂപ കുറവും ഒരു കസേരക്കു് മേശയുടെ വിലയിൽ 16 രൂപ കുറവും ആയിരുന്നാൽ മൂന്നിനും കൂടിയുള്ള വിലയെന്തു്?

4) ഒരു കാളക്കു് 53 രൂപയും ഒരു പശുവിനു് കാളയുടെ വിലയിൽ 18 രൂപ കുറവും ഒരു ആടിനു് 12 രൂപയും വിലയായാൽ മൂന്നിനും കൂടി വിലയെന്തു്?

# അദ്ധ്യായം 8.

## വ്യവകലനം തുടർച്ച.

രണ്ടിലധികം സ്ഥാനമുള്ള സംഖ്യകളെ ഒന്നിനു താഴെ മറെറാന്നെഴുതി കുറക്കാം. വലിയസംഖ്യ മുകളിലും ചെറിയ സംഖ്യ താഴെയും എഴുതണം.

മാതൃക. 3965−2248.

5 ഒററയിൽ നിന്നും 8 ഒററയെ കുറക്കാൻ പ്രയാസമാകയാൽ വ്യവകലനീയത്തിൽ ദശസ്ഥാനത്തു നിന്നും 1 ദശം എടുത്തു് ഏകസ്ഥാനത്തു ചേർത്താൽ 15 ഏകം. 8 ഏകം കുറച്ചാൽ 7 ഏകം.

| സഹസ്രം | ശതം | ദശം | ഏകം |
|---|---|---|---|
| 3 | 9 | 6 | 5 |
| 2 | 2 | 4 | 8 |
| 1 | 7 | 1 | 7 |

പിന്നെ 5 ദശത്തിൽ നിന്നും 4 ദശം കുറച്ചാൽ 1 ദശം 9 ശതത്തിൽ നിന്നും 2 ശതം കുറച്ചാൽ 7 ശതം. 3 സഹസ്രത്തിൽ നിന്നും 2 സഹസ്രം കുറച്ചാൽ 1 സഹസ്രം.

# അഭ്യാസം 4.

1. ക്രിയചെയ്യുക.

7327—2118; 8425 – 5239; 5440—2228.

2. വ്യത്യാസം കണ്ടുപിടിക്കുക.

| 1) | 5958 | 2) | 7965 | 3) | 9748 | 4) | 8040 |
|---|---|---|---|---|---|---|---|
| | 2499 | | 4849 | | 6459 | | 7325 |

3. ഒരു ഗ്രാമത്തിൽ ആകെ 6379 ആളുകളുണ്ടു്. അവരിൽ 3059 സ്ത്രീകളായാൽ പുരുഷന്മാരെത്ര?

4. ഒരു മടിശീലയിൽ 8455 രൂപയുടെ നോട്ടുകൾ ഉണ്ടായിരുന്നു. അതിൽ 7096 രൂപയുടെ നോട്ടുകൾ ചിലവഴിച്ചാൽ ബാക്കി എത്ര രൂപയുടെ നോട്ടുകൾ ഉണ്ടു്.

5. ഒരു വീടിനും പുരയിടത്തിനും കൂടി 9045 രൂ. വീടിനു് 2259 രൂപയായാൽ പുരയിടത്തിന്റെ വിലയെന്തു്.

6. ഒരാൾ തന്റെ മകനു് 5849 രൂപ കൊടുത്തു. മകൾക്കു് മകനുകൊടുത്തതിൽ 1865 രൂപ കുറച്ചു കൊടുത്തു രണ്ടുപേർക്കും കൂടി കൊടുത്ത രൂപയെത്ര?

# അദ്ധ്യായം 9.

## ഇൻഡ്ധ്യൻ നാണയം.

ഇൻഡ്ധ്യയിൽ നടപ്പിലിരിക്കുന്ന നാണയങ്ങൾക്കു് ഇൻഡ്ധ്യൻനാണയങ്ങൾ എന്നാണു് പേരു്. ഇൻഡ്ധ്യൻ നാണയം പ്രധാനമായി മൂന്നാണു്. ഏററവും ചെറുതു് പൈസയും വലുതു് രൂപയും ആകുന്നു 12 പൈസക്കൂട്ടുന്നതു് ഒരു അണയും 16 അണ ഒരു രൂപയുമാണു്. രൂപ, അണ പൈസ ഇവ ലോഹങ്ങൾ, വെള്ളി, നിക്കൽ, മുതലായ ലോഹങ്ങൾ കൊണ്ടുണ്ടാക്കുന്നു. ലോഹം കൂടാതെ രൂപ, കടലാസുനാണയമായിട്ടു് ഉണ്ടു്. നിങ്ങൾ ഒരു രൂപനോട്ടു് രണ്ടു രൂപനോട്ടു് 5 രൂപനോട്ടു്, പത്തു രൂപാനോട്ടു് നൂറു രൂപനോട്ടു് എന്നു പറയുന്നതു് ഇങ്ങനെയുള്ള നാണയങ്ങൾ ആണു്. എട്ടണ അല്ലെങ്കിൽ അരരൂപ വിലയുള്ളതും 4 അണ അല്ലെങ്കിൽ കാൽരൂപാവിലയുള്ളതുമായ നാണയങ്ങൾ ഉണ്ടു്. ഒരണ നാണയം നാം സാധാരണ ഉപയോഗിക്കുന്നു

12 പൈസ ഒരണ. 13 പൈസ ഒരണ, ഒരു പൈസ. 23 പൈസ, ഒരു അണ പതിനൊന്നു് പൈസ. ഒരണ 2 പൈസ, 14 പൈസയാണു്. 1 അണ 8 പൈസ, 20 പൈസയാണു്.

അതുപോലെ 15 അണയിൽ കൂടിയാൽ രൂപയായി പറയണം. ഒരു സാമാനത്തിനു് 16 അണവിലയെന്നു പറയാതെ 1 രൂപയെന്നു പറയും.

17 അണ =1 രൂപ 1 അണ.

23 അണ =1 രൂപ 7 അണ.

31 അണ =1 രൂപ 15 അണ.

അണ, പൈസയെ സൗകര്യത്തിനു് ണ. സ. എന്നും എഴുതും.

15രൂപ 6അണ 7പൈസ എന്നതു് 15രൂ. 6ണ 7സ എന്നും എഴുതാം.

6 സയുടെ കൂടെ 9 സ ചേർത്താൽ 15സ =ഒരുഅണ 3 സ.

ഒരു പെൻസിലിനു് 4ണ. ഒരു പുസ്തകത്തിനു് 14ണ. രണ്ടിനുംകൂടി വിലയെന്തു്. 18ണ = 1രൂ 2ണ.

1അണ 3സ—9സ =

1അണ 3സ = 15സ

15സ —9സ = 6സ

ഏതാനും സങ്കലനകണക്കുകൾ താഴെ ചേർക്കുന്നു. സംഖ്യകളെ നാണയങ്ങളോടും മററും ചേർത്തു് പറയുന്നതിനു് വിശേഷസംഖ്യ എന്നു പറയും

| | രൂപ | അണ. | പൈസ |
|---|---|---|---|
| സങ്കലനത്തിനുള്ള ഈ കണ | 2 | 4 | 2 |
| ക്കു് ആദ്യം പൈസയുടെ | 3 | 5 | 9 |
| സ്ഥാനത്തുള്ള അക്കങ്ങളെ | 6 | 7 | 8 |
| കൂട്ടുക. 19സ =1അണ 7സ | 12 | 5 | 7 |

പൈസയുടെ സ്ഥാനത്തു് 7 എഴുതണം. 1അണ അണയോടുകൂട്ടണം.

17അണ =1രൂ. 1ണ

1രൂപ രൂപയുടെ സ്ഥാനത്തു് കൂട്ടണം. വ്യവകലനത്തിനു് 2 വിശേഷസംഖ്യകൾ വേണം.

6രൂ. 12ണ. 9സ — 4രൂ 7അണ 8സ

| | രൂ. | ണ. | സ. |
|---|---|---|---|
| 9 സയിൽ 8സ നീക്കിയാൽ 1സ. | 6 | 12 | 9 |
| 12ണയിൽനിന്നു് 7അണ നീക്കിയാൽ | 4 | 7 | 8 |
| 5അണ. 6രൂപായിൽനിന്നും 4രൂപ | 2 | 5 | 1 |

കുറച്ചാൽ 2രൂപ.

8രൂ. 9ണ. 5സ — 5രൂ. 10ണ. 7സ.

| | രൂ. | ണ. | സ. |
|---|---|---|---|
| | 8 | 9 | 5 |
| | 5 | 10 | 7 |
| | 2 | 14 | 10 |

5സയിൽ നിന്നു് 7സ കുറക്കാവുന്നതല്ല. അണയുടെ സ്ഥാനത്തു നിന്നും 1അണ എടുത്തു് 17സ യാക്കുന്നു. 17സ യിൽ 7സ കുറച്ചാൽ 10സ. പിന്നീടു് 8ണ. അതിൽനിന്നും 10ണ കുറക്കാവുന്നതല്ല 1രൂപ അണയുടെ കൂട്ടത്തിൽ ചേർക്കണം. 24അണ അതിൽനിന്നും 10ണ കുറച്ചാൽ 14ണ.

7രൂപയിൽ നിന്നും 5രൂപ കുറച്ചാൽ 2രൂ.

# അഭ്യാസം 5.

1. ഒരു രൂപയ്ക്കു് അണയെത്ര?

2. ഒരു അണയ്ക്കു പൈസയെത്ര?

3. 23സ. യെ മേൽത്തരമാക്കുക അല്ലെങ്കിൽ അണയായി മാററുക.

4. 18 അണക്കു് രൂപയെത്ര? അണ ശിഷ്ടം എത്ര?

5 24ണ 31അണ ഇവയും രൂപയാക്കുക.

6. ഒരു മാങ്ങാക്കു് 9സ. ഒരു പേരക്കാക്കു് 6സ. രണ്ടിനുംകൂടി വിലയെന്തു്?

7. ഒരു ബ്ളെയിഡിനു് 10സ. ഒരു സ്റ്റീൽനിബ്ബിനു 8സ. രണ്ടിനുകൂടി വിലയെന്തു്?

8. ഒരു സൂചിക്കു് 6സ. ഒരു ചീപ്പിനു് 9സ. ഒരു കടലാസിനു് 6സ. മൂന്നിനുംകൂടി വില കാണുക.

9. ഒരു പാവക്കു് 11ണ. ഒരു പന്തിനു് 6ണ. ഒരു ബട്ടനു് 5അണ. മൂന്നിനുംകൂടി വിലയെന്തു്?

10. ഒരു തോർത്തിനു് 9ണ. ഒരു തൊട്ടിക്കു് 13ണ. ഒരു സോപ്പുകട്ടക്കു് 9ണ. മൂന്നിനുംകൂടി വിലകാണുക.

11. ഒരു കുട്ടിയുടെ കൈവശമിരുന്ന 9സയിൽ 6സ കളഞ്ഞുപോയി. ബാക്കി എത്ര സ.യുണ്ടു്.

12 കൂട്ടുക.

| രൂ. | ണ. | സ. |
|---|---|---|
| 2 | 3 | 9 |
| 4 | 11 | 5 |
| 6 | 5 | 2 |

| രൂ. | ണ. | സ |
|---|---|---|
| 6 | 9 | 1 |
| 7 | 4 | 9 |
| 5 | 6 | 2 |

12. കുറക്കുക.

| രൂ. | ണ. | സ. |
|---|---|---|
| 8 | 5 | 3 |
| 2 | 4 | 1 |

| രൂ. | ണ. | സ |
|---|---|---|
| 11 | 7 | 6 |
| 10 | 6 | 8 |

# അദ്ധ്യായം 10.

നെല്ലു്, അരി, പയറു് മുതലായവ അളക്കുന്നതു് പറ, ഇടങ്ങഴി, നാഴി മുതലായ അളവുകൾ ഉപയോഗിച്ചാണല്ലൊ. ആ അളവുകളുടെ പട്ടിക താഴെ ചേർക്കുന്നു.

4 നാഴി = 1 ഇടങ്ങഴി

10 ഇടങ്ങഴി = 1 പറ

ഉദാഹരണം:-1) ഒരുപറ 4 ഇടങ്ങഴി എത്ര ഇടങ്ങഴിയാണ്?

ഒരു പറ = 10 ഇടങ്ങഴി

ഒരു പറ 4 ഇടങ്ങഴി = 10+4 = 14 ഇടങ്ങഴി.

ഉദാഹരണം:-2) 17 ഇടങ്ങഴിയെ മേൽത്തരമാക്കുക

ഒരു പറ = 10 ഇടങ്ങഴി

17 ഇടങ്ങഴിയിൽ നിന്ന് ഒരു പറ എടുത്താൽ ബാക്കിയുള്ളത് 17—10=7 ഇടങ്ങഴി.

17 ഇടങ്ങഴി = 1 പറ 7 ഇടങ്ങഴി.

# അഭ്യാസം 1

1) ഒരിടങ്ങഴി 2 നാഴി എത്ര നാഴിയാണ്?
2) 2 ഇടങ്ങഴി 1 നാഴി എത്ര നാഴിയാണ്?
3) 1 പറ 5 ഇടങ്ങഴി എത്ര ഇടങ്ങഴിയാണ്?
4) ഒരുപറ 8 ഇടങ്ങഴി എത്ര ഇടങ്ങഴിയാണ്?
5) 2 പറ മൂന്നിടങ്ങഴി എത്ര ഇടങ്ങഴിയാണ്?
6) 5 നാഴിയെ മേൽത്തരമാക്കുക?
7) 7 നാഴിയെ മേൽത്തരമാക്കുക.
8) 15 ഇടങ്ങഴിയെ മേൽത്തരമാക്കുക?
9) 19 ഇടങ്ങഴിയെ മേൽത്തരമാക്കുക?
10) 25 ഇടങ്ങഴിയെ മേൽത്തരമാക്കുക?

തെക്കൻതിരുവിതാംകൂറിൽ ധാന്യം അളക്കുന്നതു് കോട്ട, മരക്കാൽ ഈ അളവുകൾ ഉപയോഗിച്ചാണ്. 21 മരക്കാൽ കൂടുന്നതാണ് ഒരു കോട്ട.

ഉദാഹരണം:- 1) ഒരു കോട്ട 7 മരക്കാലിനെ മരക്കാൽ ആക്കുക.

ഒരു കോട്ട = 21 മരസ്ക്കാൽ

ഒരു കോട്ടാ 7 മരസ്ക്കാൽ = 21+7=28 മരസ്ക്കാൽ

ഉദാഹരണം:- 2) 30 മരസ്ക്കാലിനെ മേൽത്തരമാക്കുക.

1 കോട്ട = 21 മരസ്ക്കാൽ

30 മരസ്ക്കാലിൽ നിന്നും ഒരു കോട്ട കുറച്ചാൽ ബാക്കിയുള്ളതു് = 30—21=9 മരസ്ക്കാൽ.

30 മരസ്ക്കാൽ = ഒരു കോട്ട 9 മരസ്ക്കാൽ.

# അഭ്യാസം 2

1) ഒരു കോട്ട 10 മരയ്ക്കാൽ എത്ര മരയ്ക്കാലാണു്?
2) ഒരു കോട്ട 5 മരയ്ക്കാൽ എത്ര മരയ്ക്കാലാണു്?
3) രണ്ടു കോട്ട 8 മരയ്ക്കാൽ എത്ര മരയ്ക്കാലാണു്?
4) 32 മരയ്ക്കാലിനെ മേൽത്തരമാക്കുക?
5) 35 മരയ്ക്കാലിനെ മേൽത്തരമാക്കുക.
6) 41 മരയ്ക്കാലിനെ കോട്ടയും മരയ്ക്കാലുമാക്കി പ്പറയുക.
7) 45 മരയ്ക്കാലിനെ കോട്ടയും മരയ്ക്കാലുമാക്കി പറയുക.

# അദ്ധ്യായം 11.

## ദൈർഘ്യമാനം.

വസ്തുക്കളുടെ നീളം, വീതി, സ്ഥലങ്ങളുടെ നീളം, വീതി മുതലായതു് അളക്കുന്നതിനും അളവുകൾ ഏർപ്പെടുത്തിയിട്ടുണ്ടു്. ഈ അളവിനെ കണക്കു് ശാസ്ത്രത്തിൽ

ദൈർഘ്യമാനം എന്നു പറയും. ദൈർഘ്യമാനം പല സ്ഥലത്തും പലതായിരിക്കുന്നു. എന്നാൽ ഇപ്പോൾ സാധാരണയായി ഉപയോഗിക്കുന്നതു് ഇഞ്ചു്, അടി, ഗജം മുതലായവയാണു്. ഈ വകുപ്പിൽപെട്ട ഒരു വലിയ അളവാണു് മൈൽ. നിങ്ങൾ പബ്ളിക്ക് റോഡുകളിൽ സഞ്ചരിക്കുമ്പോൾ വലിയ മൈൽക്കുററികളും ചെറിയ ഫർലാംഗ് കുററികളും കാണും. നിങ്ങളുടെ വീട്ടിലെ മൂത്ത സഹോദരന്മാർ ഉയർന്ന ക്ലാസിൽ ഫുട് റൂൾ എന്നു് ഒരു അളവു സാധനം അളക്കാൻ ഉപയോഗിക്കുന്നു. അതു് 6 ഇഞ്ചു നീളമുള്ളതും 12 ഇഞ്ചു നീളമുള്ളതും ഉണ്ടു്. ഇഞ്ചാണു് ദൈർഘ്യമാനത്തിലെ ചെറിയ അളവായി സങ്കല്പിച്ചിരിക്കുന്നതു്.

12 ഇഞ്ചു് = ഒരു അടി

3 അടി = ഒരു ഗജം

ക്ലാസ്സിലെ മേശയുടെ നീളം അളക്കാം. മുൻപു പറഞ്ഞ ഫുട്ട് റൂൾ (സ്കെയിൽ) ആണു് അതിനുപയോഗിക്കേണ്ടതു്. അതുകൊണ്ടു് പൂർണ്ണ അളവു കഴിഞ്ഞാൽ ബാക്കിയുള്ളതു് അതിൽ തന്നെ അടയാളപ്പെടുത്തിയിട്ടുള്ള ഇഞ്ചു കൊണ്ടു അളക്കണം.

1 അടി 1 ഇഞ്ചു് = 13 ഇഞ്ചു്

1 അടി 6 ഇഞ്ചു് = 18 ഇഞ്ചു്

1 അടി 11 ഇഞ്ചു് = 23 ഇഞ്ചു്

11 ഇഞ്ചിൽ കൂടുന്നതു് എല്ലാം അടിയായിപറയണം

1 അടി—1 ഇഞ്ചു്=11 ഇഞ്ചു്.

ഒരു പെൻസിലിൻെറ നീളത്തോടു 2 ഇഞ്ചു് കൂട്ടൽ ചേർത്താൽ ഒരു അടിയാകും. പെൻസിലിൻെറ നീളം എന്തു്. (10 ഇഞ്ചു്.)

ഒരു ഉറുമാലയുടെ നീളം 1 അടി 1 ഇഞ്ച്. (13 ഇഞ്ച്)
വീതി 1 അടി 1 ഇഞ്ച് (13 ഇഞ്ച്)

3 അടി കൂടുന്നതാണല്ലോ ഒരു ഗജം. രണ്ടു സ്ഥലങ്ങൾ തമ്മിലുള്ള ദൂരം ഒരു മൈലാണെന്നു പറഞ്ഞാൽ 1760 ഗജം എന്നു ധരിക്കണം.

ഒരു നൂലിൻെറ നീളം 1 ഗജം 2 അടി എന്നു പറഞ്ഞാൽ 5 അടിയാണ്.

2 അടിയിൽ കൂടുതലായിരുന്നാൽ അതിനെ ഗജമാക്കി പറയണം.

4 അടി = 1 ഗജം 1 അടി
5 അടി = 1 ഗജം 2 അടി

## സങ്കലനം

| | ഗജം. | അടി | ഇഞ്ച്. |
|---|---|---|---|
| 13 ഇഞ്ച് = 1 അടി 1 ഇഞ്ച്. | 2 | 1 | 6 |
| 1 അടി കൂടി അടിയുടെകൂടെ കൂട്ടണം. | 3 | 2 | 7 |
| 4 അടി = 1 ഗജം 1 അടി. 1 ഗജം | 6 | 1 | 1 |

ഗജത്തിൻെറ കൂടി ചേർത്താൽ 6 ഗജം.

## വ്യവകലനം

| | ഗജം. | അടി. | ഇഞ്ച്. |
|---|---|---|---|
| 6 ഗജം 2 അടി 7 ഇഞ്ച് — | 6 | 2 | 7 |
| 2 ഗജം 1 അടി 3 ഇഞ്ച് | 2 | 1 | 3 |
| ഇതു സാധാരണ വ്യവകലനമാണ്, | 4 | 1 | 4 |

| | ഗജം. | അടി. | ഇഞ്ച്. |
|---|---|---|---|
| 8 ഗജം 2 അടി 8 ഇഞ്ച്— | 8 | 2 | 8 |
| 6 ഗജം 2 അടി 8 ഇഞ്ച് | 6 | 2 | 9 |
| 8 ഇഞ്ചിൽ നിന്നും 9 ഇഞ്ച് | 1 | 2 | 11 |

കുറയ്ക്കാൻ സാധ്യമല്ല. 1 അടി കൂടി 8 ഇഞ്ചിനോടു ചേരുമ്പോൾ 20 ഇഞ്ച്. 9 ഇഞ്ച് കുറച്ചാൽ 11 ഇഞ്ച്. ശേഷിച്ചിരിക്കുന്ന 1 അടിയിൽ നിന്നു 2 അടി കുറയ്ക്കാവുന്നതല്ല. 8 ഗജത്തിൽനിന്നും 1 ഗജം എടുത്ത് അടിയോടു ചേർക്കുന്നു. 4 അടി അതിൽനിന്നും 2 അടി കുറച്ചാൽ 2 അടി. പിന്നീട് 7 ഗജത്തിൽ നിന്നും 6 ഗജം കുറച്ചാൽ 1 ഗജം.

# അഭ്യാസം 1.

1) ദൈർഘ്യമാനപ്പട്ടിക പറയുക.

2) 2 അടി എത്ര ഇഞ്ച്.

3) 13 ഇഞ്ച്; 16 ഇഞ്ച്; 19 ഇഞ്ച്; ഇവ ഓരോന്നിനേയും അടി ഇഞ്ചായി മാറുക.

4) 1 ഗജം 2 അടിക്ക് എത്ര അടിയുണ്ട്.

5) ഒരു മേശയുടെ നീളം 4 ഗജത്തിനു 1 അടി കുറവാണ്. എന്നാൽ മേശയുടെ നീളം എത്ര അടി.

6. ഒരു കതകിൻെറ നീളം ഒരു ഗജം 2 അടിയാണ എത്ര അടിയുണ്ട്.

7. 1 അടി 3 ഇഞ്ച് + 7 ഇഞ്ച് = എത്ര?

2 അടി 4 ഇഞ്ച് + 8 ഇഞ്ച് = എത്ര?

8. സങ്കലനം ചെയ്യുക.

| ഗജ. | അടി. | ഇഞ്ച്. |
|---|---|---|
| 2 | 1 | 6 |
| 3 | 2 | 4 |
| 2 | 0 | 8 |

| ഗജം. | അടി. | ഇഞ്ച്. |
|---|---|---|
| 4 | 0 | 8 |
| 5 | 2 | 9 |
| 6 | 1 | 4 |

9. വ്യവകലനം ചെയ്യുക.

| ഗജം | അടി | ഇഞ്ച്. |
|---|---|---|
| 8 | 2 | 9 |
| 2 | 1 | 6 |

| ഗജം | അടി | ഇഞ്ച്. |
|---|---|---|
| 9 | 2 | 7 |
| 5 | 1 | 8 |

# അദ്ധ്യായം 12.

## ധാന്യ അളവ്.

നിങ്ങൾ പീടികയിൽനിന്നും സാമാനങ്ങൾ വാങ്ങിക്കുമ്പോൾ ചിലതു് അളന്നും ചിലതു് തൂക്കിയും തരുന്നു.

അരി മുതലായതു് അളന്നാണു് തരുന്നതു്. ധാന്യങ്ങൾ അളക്കുന്നതിനു് പറ, പങ്ങഴി (ഇടങ്ങഴി) നാഴി മുതലായ അളവുപാത്രങ്ങൾ ഉപയോഗിക്കുന്നു. വലിയ അളവുപാത്രം പറയാണു്. നാലുപറനെല്ലു്, എട്ടുപറഅരി എന്നെല്ലാം കേട്ടിട്ടുണ്ടു്. അതുപോലെ ഒരു ഇടങ്ങഴിഅരി മൂന്നിടങ്ങഴിയരി എന്നു പറയും.

4 നാഴി = 1 ഇടങ്ങഴി

10 ഇടങ്ങഴി = 1 പറ

ഇതാണു് പട്ടിക.

1 ഇടങ്ങഴി 1 നാഴി = 5 നാഴി.

1 ഇടങ്ങഴി 3 നാഴി = 7 നാഴി

1 ഇടങ്ങഴി — 2 നാഴി = 2 നാഴി

1 ഇടങ്ങഴി — 3 നാഴി = 1 നാഴി

1 പറ +1 ഇടങ്ങഴി = 11 ഇടങ്ങഴി.

1 പറ +5 ഇടങ്ങഴി = 15 ഇടങ്ങഴി

1 പറ —2 ഇടങ്ങഴി = 8 ഇടങ്ങഴി

1 പറ —7 ഇടങ്ങഴി = 3 ഇടങ്ങഴി

സാധാരണയായി 3 നാഴിയിൽ കൂടുതലുള്ളതു് 1 ഇടങ്ങഴിയായും 9 ഇടങ്ങഴിയിൽ കൂടുതലുള്ളതു പറയായും പറയുന്നു.

**സങ്കലനം**

നാഴിയുടെ സ്ഥാനത്തുള്ള സംഖ്യകൾ കൂട്ടിയപ്പോൾ 5 നാഴിയായി അതിനെ ഇടങ്ങഴിയാക്കിയാൽ 1 ഇട. 1 നാഴി.

| പറ | ഇടങ്ങഴി | നാഴി |
|---|---|---|
| 2 | 7 | 1 |
| 9 | 6 | 2 |
| 3 | 2 | 2 |
| 15 | 7 | 1 |

1 നാഴി വന്നതു് 1 എന്നു് നാഴിയുടെ സ്ഥാനത്തെഴുതണം. ഇടങ്ങഴി 1 അധികം വന്നതും ഇടങ്ങഴിയുടെ സ്ഥാനത്തു് സംഖ്യകളും കൂട്ടിയാൽ 17 ഇടങ്ങഴി അതായതു് 1 പറ 7 ഇടങ്ങഴി. 7 ഇടങ്ങഴിയുടെ സ്ഥാനത്തെഴുതി 1 പറയുടെ സ്ഥാനത്തെ സംഖ്യകളോടു ചേർക്കണം 15 പറ.

**വ്യവകലനം**

സാധാരണ വ്യവകലനം പോലെ

| പറ. | ഇടങ്ങഴി. | നാഴി |
|---|---|---|
| 8 | 5 | 3 |
| 4 | 2 | 1 |
| 4 | 3 | 2 |

മററൊരു മാതൃക.

| പറ. | ഇടങ്ങഴി. | നാഴി |
|---|---|---|
| 10 | 4 | 2 |
| 5 | 7 | 3 |
| 4 | 6 | 3 |

2 നാഴിയിൽനിന്നും 3 നാഴി കുറക്കാൻ സാദ്ധ്യമല്ല. 4 ഇടങ്ങഴിയിൽനിന്നും 1 ഇടങ്ങഴിയെടുത്തു നാഴികളോടു ചേർക്കുമ്പോൾ 6 നാഴി. അതിൽ നിന്നും 3 നാഴി പോയാൽ 3 നാഴി. 3 ഇടങ്ങഴിയിൽനിന്നും 7 ഇടങ്ങഴി കുറക്കാൻ 10 പറയിൽനിന്നും 1 പറ ചേർത്തു് 13 ഇടങ്ങഴി. അതിൽനിന്നും 7 ഇടങ്ങഴി കുറച്ചാൽ 6 ഇടങ്ങഴി. 9 പറയിൽനിന്നും 5 പറ കുറച്ചാൽ 4 പറ.

# അഭ്യാസം 2.

1. 1 നാഴികളോടു 7 നാഴികൾ ചേർത്താൽ എത്ര ഇടങ്ങഴി

2. 2 ഇടങ്ങഴി അരിയിൽ 1 നാഴി അരി ഭിക്ഷക്കാരനു കൊടുത്തു ബാക്കി എത്ര നാഴി അരി ശേഷിക്കും.

3. ഒരു പറ 3 ഇടങ്ങഴി നെല്ലിൽ 8 ഇടങ്ങഴി നെല്ലു വിററാൽ ബാക്കി നെല്ലു് എത്ര ഇടങ്ങഴി?

4. അച്ഛനു കിട്ടിയ കൂലി 8 ഇടങ്ങഴി നെല്ലു് മകനു കിട്ടിയ കൂലി 6 ഇടങ്ങഴി നെല്ലു് 2 പേർക്കും കൂടി കിട്ടിയ നെല്ലു് പറ ഇടങ്ങഴിയായി പറയുക.

5. സങ്കലനം ചെയ്യുക.

| പറ. | ഇടങ്ങഴി. | നാഴി | പറ. | ഇടങ്ങഴി. | നാഴി. |
|---|---|---|---|---|---|
| 4 | 5 | 2 | 9 | 1 | 3 |
| 6 | 3 | 1 | 6 | 8 | 2 |
| 8 | 6 | 2 | 7 | 4 | 1 |

6. വ്യവകലനം ചെയ്യുക.

| പറ. | ഇടങ്ങഴി. | നാഴി. | പറ | ഇടങ്ങഴി. | നാഴി. |
|---|---|---|---|---|---|
| 9 | 7 | 3 | 10 | 4 | 3 |
| 6 | 5 | 1 | 8 | 5 | 2 |

എണ്ണകൾ, വെള്ളം, നെയ്യ് മുതലായ ജലരൂപത്തിലുള്ള (ദ്രാവകങ്ങൾ) സാധനങ്ങൾ അളക്കാൻ തുടം എന്ന ഒരു അളവുപാത്രം ഉണ്ടു്.

കോട്ട, മരയ്ക്കാൽ മുതലായ അളവുകൾ. തെക്കൻതിരുവിതാംകൂറിൽ ധാന്യങ്ങൾ അളക്കുന്നതിനു് മറെറാരു തരം അളവുപാത്രങ്ങളാണുപയോഗിക്കുന്നതു്. അതിനു് കോട്ട, മരയ്ക്കാൽ എന്നെല്ലാം പറയും.

21 മരയ്ക്കാൽ ആണു് ഒരു കോട്ട. മരയ്ക്കാലിനെക്കാൾ താണ ഒരളവു് പടി എന്നതാണു്. 8 പടി കൂടുന്നതാണു് ഒരു മരയ്ക്കാൽ. നമ്മുടെ അളവുമായി താരതമ്യപ്പെടുത്തിയാൽ 5 മരയ്ക്കാൽ മിക്കവാറും ഒരു പറയായിരിക്കും.

1 കോട്ട 2 മരയ്ക്കാൽ = 23 മരയ്ക്കാൽ

1 കോട്ട 7 മരയ്ക്കാൽ = 28 മരയ്ക്കാൽ.

1 കോട്ട — 2 മരയ്ക്കാൽ = 19 മരയ്ക്കാൽ.

1 മരയ്ക്കാൽ 2 പടി = 10 പടി

## സങ്കലനം.

| | കോട്ട. | മരയ്ക്കാൽ. | പടി. |
|---|---|---|---|
| | 2 | 10 | 4 |
| | 6 | 7 | 3 |
| | 9 | 12 | 6 |
| | 18 | 9 | 5 |

പടിയുടെസ്ഥാനത്തെ സംഖ്യകൾ കൂട്ടിയാൽ 13പടി. 1മരയ്ക്കാൽ 5 പടി. മരയ്ക്കാലിനോട് 1കൂടി ചേർത്തു കൂട്ടിയാൽ 30 മരയ്ക്കാൽ. അതിനു് 1 കോട്ട 9 മരയ്ക്കാൽ. കോട്ടയുടെ സ്ഥാനത്തെ സംഖ്യകളോട 1 കോട്ട കൂടി ചേർത്താൽ 18 കോട്ട.

## വ്യവകലനം.

| | കോട്ട. | മരയ്ക്കാൽ. | പടി. |
|---|---|---|---|
| | 8 | 19 | 6 |
| സാധാരണ വ്യവകലനംതന്നെ | 4 | 17 | 2 |
| | 4 | 2 | 4 |

| കോട്ട. | മരയ്ക്കാൽ. | പടി. |
|---|---|---|
| 10 | 5 | 2 |
| 6 | 7 | 3 |
| 3 | 18 | 7 |

2 പടിയിൽ നിന്നും 3 പടി കുറയ്ക്കാവുന്നതല്ല. 5 മരയ്ക്കാലിൽ നിന്നും ഒരു മരയ്ക്കാൽ എടുത്തു പടിയോട ചേർത്താൽ 10 പടി. അതിൽ 3 പടി കുറച്ചാൽ 7 പടി. 4 മരയ്ക്കാലിൽ നിന്നും 7 മരയ്ക്കാൽ കുറയ്ക്കാവുന്നതല്ല. 10 കോട്ടയിൽ നിന്നും 1 കോട്ട എടുത്തു് മരയ്ക്കാലിനോട ചേർത്താൽ 25 മരയ്ക്കാൽ. അതിൽ നിന്നും 7 മരയ്ക്കാൽ കുറച്ചാൽ 18 മരയ്ക്കാൽ. 9 കോട്ടയിൽ നിന്നും 6 കോട്ട കുറച്ചാൽ 3 കോട്ട.

# അഭ്യാസം 3

1) നാഞ്ചനാട്ടിലെ ധാന്യ അളവിന്റെ പട്ടിക പറയുക.

2) 2 കോട്ട എത്ര മരയ്ക്കാൽ.

3) സങ്കലനം ചെയ്യുക.

| കോട്ട | മരയ്ക്കാൽ | പടി. | കോട്ട | മരയ്ക്കാൽ | പടി |
|---|---|---|---|---|---|
| 7 | 6 | 3 | 4 | 6 | 5 |
| 8 | 12 | 5 | 7 | 13 | 4 |
| 9 | 11 | 4 | 8 | 9 | 2 |

# അദ്ധ്യായം 13.

## ഗുണനം.

2-നെ 3 പ്രാവശ്യം കൂട്ടിയാൽ (2+2+2) 6 എന്നു കൂട്ടുന്നു. അതിനു പകരം 2-നെ 3 കൊണ്ടു ഗുണിച്ചാലും 6 എന്നു കിട്ടും. ഗുണനം എന്നതു് ആവർത്തന സങ്കലനം ആണു്. ഒരു സംഖ്യയെ പല പ്രാവശ്യം എഴുതി കൂട്ടുന്നതിനു പകരം എളുപ്പമുള്ള ക്രിയയാണു് ഗുണനം.

1 മുതൽ 10 വരെയുള്ള ഗുണനപ്പട്ടിക താഴത്തെ ക്ലാസ്സിൽ പഠിച്ചു

| 11ന്റെ ഗു:പ്പട്ടിക | 12ന്റെ ഗു:പ്പട്ടിക | 16ന്റെ ഗു:പ്പട്ടിക |
|---|---|---|
| 11×1=11 | 12×1=12 | 16×1=16 |
| 11×2=22 | 12×2=24 | 16×2=32 |
| 11×3=33 | 12×3=36 | 16×3=48 |
| 11×4=44 | 12×4=48 | 16×4=64 |
| 11×5=55 | 12×5=60 | 16×5=80 |
| 11×6=66 | 12×6=72 | 16×6=96 |
| 11×7=77 | 12×7=84 | 16×7=112 |
| 11×8=88 | 12×8=96 | 16×8=128 |
| 11×9=99 | 12×9=108 | 16×9=144 |
| 11×10=110 | 12×10=120 | 16×10=160 |

# അഭ്യാസം 1

## ഗുണനം സംബന്ധിച്ച യുക്തിക്കണക്കുകൾ.

1) ഒരു പെൻസിലിനു 2 ണ വീതം 6 പെൻസിലിന്റെ വില?

2) ഒരു കുട്ടിക്ക് 3 രൂപാ ഫീസായാൽ 7 കുട്ടികളുടെ ഫീസെന്ത്?

3) ഒരു സ്ലേറ്റിന് 4 ണ വിലയായാൽ 4 സ്ലേയിറ്റിന്റെ വിലയെന്ത്?

4) ഒരു വണ്ടിയിൽ 9 ചാക്കു് അരികയററിയാൽ 8 വണ്ടിയിൽ എത്ര ചാക്കു് അരികയററാം?

5) ഒരു ശീലക്കുടയ്ക്കു് 10 രൂ വിലയായാൽ 10കുടയുടെ വില പറയുക.

6) ഒരു പൗണ്ടൻ പെന്നിനു് 11 രൂപയായാൽ 7 എണ്ണത്തിൻെറ വിലയെന്തു്?

7) 8 അണയ്ക്കു് എത്ര പൈസാ.

8) 10 രൂപയ്ക്കു് അണയെത്ര?

9) ഒരു റാത്തൽ കാപ്പിയരിക്കു് 2 രൂപ വിലയായാൽ 12 റാത്തൽ കാപ്പിയരിയുടെ വില കാണുക?

10) 8×2-നോടു് എത്ര ചേർത്താൽ 20 കിട്ടും?

11) 7×3-ൽ നിന്നും എത്ര കുറച്ചാൽ 20 ആകും?

12) 12×4-നോടു് എത്ര ചേർത്താൽ 50 ആകും?

13) ഇടങ്ങഴി അരിക്കു് 7 ന വിലയായാൽ ഒരു പറ അരിയുടെ വില കാണുക?

14) 100 നാളികേരത്തിനു 10 രൂപ വിലയായാൽ 200 നാളികേരത്തിൻെറ വിലയെന്തു്?

# അദ്ധ്യായം 14.

## ഗുണനക്രിയ.

125×4

ഗുണനക്രിയയ്ക്കു് 2 സംഖ്യകൾഉണ്ടു്. ഏതിനെ ഗുണിക്കുന്നുവോ അതു് ഗുണ്യം. ഏതുകൊണ്ടു ഗുണിക്കുന്നുവോ അതു് ഗുണകം. ഗുണിക്കുമ്പോൾ കിട്ടുന്ന ഫലം ഗുണനഫലം.

125 ഗുണ്യവും 4 ഗുണകവും ആകുന്നു. ഗുണ്യം മുകളില്പം ഗുണകം താഴെയും എഴുതുന്നു. × ഈ ചിഹ്നം ഗുണനം ആണു്.

ഗുണകത്തിൽ ഒന്നിലധികം സ്ഥാനങ്ങൾ ഉണ്ടാവാം. ഇവിടെ ഏക സ്ഥാനമേയുള്ളു അതു കൊണ്ടു് ആദ്യം ഗുണ്യത്തിലെ ഏക സ്ഥാനത്തെ അക്കത്തെ ഗുണിക്കണം. 5×4=20. അതിൽ 2 പത്തു് 0 ഒററയും ഉണ്ടു്. ഒററയുടെ സ്ഥാനത്തു് 0 (പൂജ്യം) എഴുതണം. പിന്നീടു് ദശസ്ഥാനത്തുള്ള 2-നെ 4 കൊണ്ടു് ഗുണിക്കണം. 8 കിട്ടുന്നു. മുൻപു ശിഷ്ടം വന്ന 2 പത്തു കൂടി കൂട്ടിയാൽ 10 പത്തു കിട്ടും 10 പത്തിൽ ഒരു നൂറുണ്ടു്. പത്തു പിന്നെ ശേഷിക്കുന്നില്ല. അതിനാൽ പത്തിൻെറ സ്ഥാനത്തും പൂജ്യം ഇടണം. പിന്നീടു് നൂറിൻെറ സ്ഥാനത്തെ 1-നെ 4 ഏകം കൊണ്ടു ഗുണിക്കണം 4 നൂറു് വരുന്നു. മുൻപു് ശിഷ്ടം വന്ന 16 കൂടി കൂട്ടുമ്പോൾ 56 വരുന്നു. അതു് നൂറിൻെറ സ്ഥാനത്തു് എഴുതുന്നു. ഗുണ്യത്തിൽ പിന്നീടു് അക്കങ്ങൾ ഇല്ലാത്തതിനാൽ ക്രിയ അവസാനിച്ചു.

```
 125
   4
----
 500
```

മാതൃക.

ഒരു സൈക്കിളിൻെറ വില 265 രൂ. അങ്ങനെയുള്ള 8 സൈക്കിളിൻെറ വില കാണുക.

ഒരു സൈക്കിളിൻെറ വില = 265 രൂ.
8 സൈക്കിളിൻെറ വില = 265×8
= 2120 രൂ.

```
 265
   8
----
2120
```

# അഭ്യാസം 2




1) ക്രിയ ചെയ്യുക

$248 \times 5 =$ $397 \times 6 =$

$795 \times 9 =$ $837 \times 8 =$

2) ഒരു കുതിരക്കു് 245 രൂ വീതം 9 കുതിരകളുടെ വിലയെന്തു്. 2205 രൂ.

3) ഒരു സ്കൂളിൽ ഒരു പ്രാവശ്യം 560 രൂ. വീതം 8 പ്രാവശ്യത്തെ ഫീസു പിരിവെന്തു്? 4480 രൂ.

4) കോളേജിൽ പഠിക്കുന്ന ഒരു കുട്ടിയുടെ ഒരാണ്ടത്തെ ചെലവു് 758 രൂപയാണു് 9 കുട്ടികളുടെ ചെലവെന്തു്. 6822 രൂ.

5) 125 രൂപ വീതം വിലയുള്ള 7 അലമാരയുടേയും 255 രൂപ വീതം വിലയുള്ള 6 സൈക്കിളിന്റെയും കൂടി വില കാണുക. 2405 രൂ.

സങ്കലനം, വ്യവകലനം, ഗുണനം ഇവ കലർന്ന ക്രിയകൾ.

$$8 \times 5 + 20 - 25$$

ആദ്യം ഗുണനക്രിയ ചെയ്യുക. $8 \times 5 = 40$. അതിനോടു് 20 കൂട്ടി 25 കുറയ്ക്കണം അതായതു് $40 + 20 - 25 = 35$.

മറ്റൊന്നു്.

$10 \times 8 - 30 + 28$.

$10 \times 8 = 80$. പിന്നീടു് അതിനെ ഇങ്ങനെ എഴുതാം.

$80 - 30 + 28 =$ അവിടെ $80 + 28 = 108 - 30 = \underline{78}$.

മറ്റൊന്നു്.

$9 \times 6 - 4 \times 3 + 5 \times 4$ അതായതു്

$54 - 12 + 20 = 54 + 20 - 12 = \underline{62}$

# അഭ്യാസം 3.

1) $28 \times 15 - 100 = 320$.
2) $35 \times 16 + 27 - 50 = 537$.
3) $47 \times 20 - 96 - 54 = 690$

# അദ്ധ്യായം 15.

## ഹരണം.

$4 \times 3 = 12$ ആണല്ലോ. 12-ൽ നാലു 3 പ്രാവശ്യവും 12-ൽ മൂന്നു് 4 പ്രാവശ്യവും അടങ്ങിയിരിക്കുന്നു. അതായതു് 12 മാമ്പഴം ഒരു കുട്ടിക്കു് നാലു വീതം 3 കുട്ടികൾക്കു കൊടുക്കാം. അതുപോലെ 12 മാമ്പഴം ഒരു കുട്ടിക്കു് 3 വീതം 4 കുട്ടികൾക്കു കൊടുക്കാം. 12-ൽ നിന്നു് 4-നെ മൂന്നു പ്രാവശ്യം കുറച്ചാൽ പിന്നെ ഒന്നും ശേഷിക്കുന്നില്ല.

$12 - 4 = 8$; $8 - 4 = 4$; $4 - 4 = 0$; അതുപോലെ
$12 - 3 = 9$; $9 - 3 = 6$; $6 - 3 = 3$; $3 - 3 = 0$.

12-ൽ നാലു എത്ര പ്രാവശ്യം അടങ്ങിയിരിക്കുന്നു എന്നു കാണുന്നതിനു് 12-നെ 4 കൊണ്ടു ഹരിക്കണം. നാലിനെ 3 കൊണ്ടു ഗുണിച്ചതാണല്ലോ 12. അതിനാൽ 12-നെ 4 കൊണ്ടു ഹരിച്ചാൽ ഹരണഫലം 3 ആയിരിക്കും. ഹരണം എന്നതു് തുടർച്ചയായ വ്യപകലനം ആണു്. ഗുണനം ആവർത്തന സങ്കലനം ആയിരിക്കുന്നതുപോലെ ഹരണം ആവർത്തന വ്യപകലനം ആണു്. ഹരണത്തിനു ഉപയോഗിക്കുന്ന ചിഹ്നം ÷ ഇതാണു്.

5×4=20. അതിനാൽ 20-നെ 5 കൊണ്ടു് ഹരിച്ചാൽ ഫലം 4.

20-നെ 4 കൊണ്ടു ഹരിച്ചാൽ ഫലം 5.

7×8=56. അതിനാൽ 56-നെ 7 കൊണ്ടു് ഹരിച്ചാൽ ഫലം 8.

56-നെ 8 കൊണ്ടു് ഹരിച്ചാൽ ഹരണഫലം 7.

$$7\times8=56.$$

$$56\div7=8$$

$$56\div8=7$$

അതിനാൽ ചെറിയ തരത്തിലുള്ള ഹരണം നടത്തുന്നതിനു് ഗുണനപ്പട്ടിക ഓർമ്മയിലിരുന്നാൽ മതിയാകും.

ഹരണ ചിഹ്നത്തിനു നാം പറയുന്ന പേരു ഭാഗം എന്നാണു്. 56 ഭാഗം 8.

# അഭ്യാസം 1

1) 28-ൽ ഏഴ എത്ര പ്രാവശ്യം അടങ്ങിയിരിക്കുന്നു.

2) 36-ൽ ഒൻപതു് എത്ര പ്രാവശ്യം അടങ്ങിയിരിക്കുന്നു.

3) എത്ര പ്രാവശ്യം 4 കൂട്ടിയാൽ 40 ആകും.

4) അഞ്ചു രൂപാ വീതം 45 രു. എത്ര പേൎക്കു കൊടുക്കാം.

5) ഒരു പെൻസിലിനു് 6ണ വീതം 60 അണക്കു് എത്ര പെൻസിൽ കിട്ടും?

6) ഒരു കസേരക്കു് 12 രൂപാ വീതം 96 രൂപക്കു് എത്ര കസേര കിട്ടും?

7) 112 അണക്കു് എത്ര രൂപയുണ്ടു്?

## ഹരണം. ക്രിയ ഭാഗം

മേല്പറഞ്ഞ ഹരണം എല്ലാം ഗുണനപ്പട്ടികയുടെ ഓർമ്മയിൽ നിന്നും ചെയ്യുന്നതാണു്. ഹരണം ആവർത്തന വ്യവകലനമാണല്ലോ. 120÷10 എന്നു പറഞ്ഞാൽ 120-നെ 10 കൊണ്ടു ഹരിക്കണം എന്നർത്ഥം. ഇതിൽ 120-നു ഹാര്യം എന്നും 10-നു ഹാരകം എന്നും പറയും. അതായതു് ഏതിനെ ഹരിക്കുന്നുവോ അതു് ഹാര്യം. ഏതു കൊണ്ടു ഹരിക്കുന്നുവോ അതു് ഹാരകം. ഹരിക്കുമ്പോൾ കിട്ടുന്ന ഫലത്തിനു ഹരണഫലം എന്നും പറയും. കുട്ടികൾക്കു് മനസ്സുകൊണ്ടു ചെയ്യാൻ വിഷമമായ കണക്കിന്റെ ക്രിയകളെല്ലാം എഴുതിയാണല്ലോ ചെയ്യുന്നതു്. അതിനാൽ എഴുതി ചെയ്യേണ്ട ഹരണക്രിയകളും ഉണ്ടാകും.

ഉദാഹരണം. 91÷7. 91-നെ 7 കൊണ്ടു് ഹരിക്കണം. നാം പഠിച്ച ഗുണനപ്പട്ടികയിൽ ഈ ഭാഗം പഠിച്ചില്ല. ക്രിയ ചെയ്യേണ്ട വിധം. ഹാരകത്തിൽ ഒരക്കമേ ഉള്ളു. അതിനാൽ ഹാര്യത്തിലെ ഒരക്കം എടുക്കണം. സങ്കലന വ്യവകലന ഗുണനക്രിയകളിൽ ഏക സ്ഥാനത്തു നിന്നും ക്രിയ ആരംഭിക്കുന്നു. എന്നാൽ ഹരണക്രിയ വ്യത്യാസമാണു്. അതു് ഹാര്യത്തിലെ ഉയർന്ന സ്ഥാനത്തുനിന്നും (ഇടത്തെ) ആരംഭിക്കണം.

| | ദശം | ഏകം |
|---|---|---|
| 7) | 9 | 1 (13 |
| | 7 | |
| | 2 | 1 |
| | 2 | 1 |

7 കൊണ്ടു് 9-നെ ഹരിക്കുമ്പോൾ ഹരണഫലം 1 എന്നു വരുന്നു. 1-നെ 7 കൊണ്ടു ഗുണിക്കുന്ന സംഖ്യ 9-ന്റെ അടിയിൽ എഴുതണം. 1 ഹരണഫലത്തിൽ എഴുതുകയും വേണം. 9-ൽ നിന്നും ഗുണനഫലമായ 7-നെ കുറയ്ക്കുമ്പോൾ ശിഷ്ടം 2 എന്നു വരുന്നു. അതിനോടുകൂടി ഏക സ്ഥാനത്തെ 1 ചേർക്കണം. അപ്പോൾ

21 ആയി. 7 കൊണ്ടു് 21-നെ ഹരിച്ചാൽ ഹരണഫലം 3. ആ മൂന്നുകൊണ്ടു് 2-നെ ഗുണിച്ചു് 21 ന്റെ അടിയിൽ എഴുതണം. ശിഷ്ടം ഉണ്ടാകുന്നില്ല.

മറെറാരു മാതൃക

248÷9.

```
9) 2 4 8 (27
   1 8
   ---
     6 8
     6 3
     ---
       5
```

ഹാര്യത്തിൽ ഉയർന്നസ്ഥാനത്തെ അക്കം 2 ആണു്. ഹാരകം അതിൽ വലുതാകയാൽ അടുത്ത സ്ഥാനത്തെ അക്കം കൂടി ചേർത്തു സംഖ്യ ഹാരകത്തെക്കാൾ വലുതാക്കണം. അപ്പോൾ 2 ഹരണഫലമാകുന്നു. 2-കൊണ്ടു് 9-നെ ഗുണിച്ചാൽ 18. ആ 18 24-ന്റെ അടിയിൽ എഴുതി കുറയ്ക്കണം. അപ്പോൾ ശിഷ്ടം 6 അടുത്ത അക്കം കൂടി എഴുതിയാൽ 68. അതിനെ 9 കൊണ്ടു് ഹരിച്ചാൽ ഹരണഫലം 7. ഹാരകത്തിന്റെയും 7 ന്റെയും ഗുണനഫലം 63 ശിഷ്ടം 5. ഹരണഫലം 27. ശിഷ്ടം 5.

248-നെ 9കൊണ്ടു് മറെറാരു പ്രകാരത്തിലും ഹരിക്കാം.

```
9 |248
  |27—5
```

24-ൽ ഒൻപതു് 2 പ്രാവശ്യം അടങ്ങിയിരിക്കുന്ന ഹരണഫലമായ 2. വരയ്ക്കു് താഴെ എഴുതണം. 9നെ 2 കൊണ്ടു് ഗുണിച്ചഫലം മനസിൽ കണ്ടു് 24-ൽനിന്നു് അതുകുറക്കണം ഇവയൊന്നും എഴുതി ക്രിയചെയ്യാൻ പാടില്ല. ശിഷ്ടം 6. ഇതിനോടു് 8കൂടി ചേർത്താൽ 68 ആകുന്നു. 9-ന്റെ 7ഗുണം 63 ആണല്ലോ. 7- രണ്ടിനു് വലത്തുവശത്തെഴുതണം. 68-ൽനിന്നും 63നെ കുറക്കണം. ശിഷ്ടം 5. 27നു് വലത്തുവശത്തു് ഒരു കുത്തോ വരയോ ഇട്ടു് 5 എഴുതണം.

ഈ സമ്പ്രദായത്തിനു് ഹ്രസ്വഹരണം എന്നും ആദ്യം കാണിച്ചതിനു് ദീർഘഹരണം എന്നും പറയും. ഗുണനപ്പട്ടിക പഠിച്ചിട്ടുള്ള സംഖ്യകൾകൊണ്ടുള്ള ഹരണം ഹ്രസ്വഹരണമായി ചെയ്യുന്നതിനാൽ 4 ക്രിയകളും മനസിൽ ഉറയ്ക്കുന്നതിനു് സൗകര്യമുണ്ടു്.

ഹ്രസ്വഹരണം

2589 ÷ 8

| 8 | 2589 |
|---|---|
| | 323–5 |

5229 ÷ 7, 6328 ÷ 6; 4275 ÷ 3

# അഭ്യാസം 2.

1) 2639 ÷ 7, 7485 ÷ 6, 5438 ÷ 8; 3950 ÷ 9

2) 2448 രൂപ 8പേർക്കു് ഭാഗിച്ചാൽ ഒരാൾക്കു് എത്രകിട്ടും? 306 രൂ.

3) 6 അലമാരകളുടെ വില 750രൂ ഒരു അലമാരയുടെ വിലയെന്തു്? 25രൂ

4) ഒരാൾ തന്റെ കൈവശമുള്ള 9655രൂപാ അഞ്ചു മക്കൾക്കു് ഭാഗിച്ചുകൊടുത്തു. ഒരാൾക്കു് എത്രരൂപാ കിട്ടും? 1931രൂ.

5) ഹാരകം 25 ഹരണഫലം 48 ശിഷ്ടം 13 ഹാര്യം എന്തു് 1213

ഹാരകം × ഹരണഫലം + ശിഷ്ടം = ഹാര്യം

6) 9 മോട്ടോർ സൈക്കിളിനു് 9225രൂ എന്നാൽ ഒരു മോട്ടോർ സൈക്കിളിന്റെ വിലയെന്തു്? 1025രൂ

# അദ്ധ്യായം 16.

## ഭിന്നസംഖ്യ.

നാം ഇതേവരെ പഠിച്ചതു് പൂർണ്ണസംഖ്യകളാണു്. ഏററവും ചെറിയ പൂർണ്ണസംഖ്യ 1 ആണു്. കണക്കുശാസ്ത്രപ്രകാരം ഒന്നിൽ താണസംഖ്യകളും ഉണ്ടു്. അവക്കു് ഭിന്നസംഖ്യകൾ എന്നുപറയും. ഒരു മുഴക്കടലാസെടുത്തു് ഒത്ത മദ്ധ്യത്തിൽക്കൂടി രണ്ടു സമഭാഗങ്ങളായി മുറിക്കണം. മുൻപു് അതു് ഒരു കടലാസായിരുന്നു. അതായതു് പൂർണ്ണമായ ഒന്നായിരുന്നു. ഇപ്പോൾ രണ്ടു സമഭാഗങ്ങൾ ഉണ്ടു്. ഓരോ ഭാഗത്തിനും അരഭാഗം കടലാസ് എന്നുപറയും. അല്ലെങ്കിൽ രണ്ടിലൊന്നു് കടലാസ് എന്നുംപറയും. രണ്ടുസമഭാഗമാക്കിയതിൽ ഒരുഭാഗം. എത്ര സമഭാഗമാക്കുന്നുവോ അത്രയായി ഛേദിക്കുന്നു. ഛേദിക്കുന്നു എന്നു കാണിക്കാൻ കണക്കെഴുതുമ്പോൾ — ഒരു വരയിടുന്നു. എത്രയായി ഛേദിച്ചു എന്നു കാണിക്കുന്നതു് വരയുടെ അടിയിൽ എഴുതണം. അപ്പോൾ

അര എന്നതു് രണ്ടിലൊന്നു് അല്ലെങ്കിൽ $\frac{1}{2}$ എന്നാണു്.

ഭിന്ന സംഖ്യ എന്നതു് ഒന്നിനെ എത്ര സമഭാഗമായി ഭാഗിച്ചു എന്നും അതിൽ എത്രഭാഗം എടുത്തു എന്നും കാണിക്കുന്നു

ഏതൊരു വസ്തുവിന്റെയും പകുതിഭാഗം ഇതുപോലെ എടുക്കുകയോ കണക്കാക്കുകയോ ചെയ്യാം. ഒരു രൂപയുടെ പകുതിവിലയുള്ള അരരൂപ പ്രത്യേകം ഉണ്ടാക്കിയിട്ടുണ്ടു്. ഒരു അരരൂപയ്ക്കു് ഒരു രൂപയുടെ വിലയിൽ പകുതി വില (8 അണ) യുണ്ടു്.

ഒരു ഫൂട്ട്റൂ (1അടി നീളമുള്ള അളവുകോൽ) ളിനെയും ഭാഗിക്കാം. അപ്പോൾ അരയടി ആകുന്നു. 1അടിക്കു്

12 ഇഞ്ചുനീളമുള്ളതിനാൽ അര അടിക്കു് 6 ഇഞ്ചു് നീളമുണ്ടു്.

1-നെ 4 സമഭാഗങ്ങളാക്കാം (കടലാസ് മുറിച്ചുനോക്കുക) ഒരു ഭാഗത്തിനു് കാൽ ($\frac{1}{4}$) എന്നു പറയും. അതു് നാലുസമഭാഗമാക്കിയതിൽ ഒന്നാണല്ലോ. അതിനാൽ

കാൽ ($\frac{1}{4}$) എന്നതു് നാലിലൊന്നു് ($\frac{1}{4}$) ആണു്.

രൂപയുടെയും ഫുട്ട്റൂളിൻെറയും എന്നല്ല എല്ലാററിൻെറ കാര്യത്തിലും $\frac{1}{4}$ ഭാഗം എടുക്കാം.

4 സമഭാഗമാക്കിയതിൽ ഒരു ഭാഗം എടുക്കുന്നതു് കാൽ ($\frac{1}{4}$) -ം രണ്ടുഭാഗമെടുക്കുന്നതു് അര ($\frac{1}{2}$) യും മൂന്നുഭാഗം എടുക്കുന്നതു് മുക്കാൽ ($\frac{3}{4}$) ആണു്.

വലിയ സംഖ്യയുടെ അരഭാഗങ്ങളും കാൽ ഭാഗങ്ങളും എടുക്കാം.

10-ൻെറ പകുതി അല്ലെങ്കിൽ അര ($\frac{1}{2}$) ഭാഗം എടുക്കുന്നതിനു് 10-നെ 2 ആയി ഭാഗിച്ചു് ഒരു ഭാഗം എടുക്കണം 10-നെ 2 ആയി ഭാഗിച്ചാൽ 5 കിട്ടും. ഒരു ഭാഗം അഞ്ചാണു് അതിനാൽ 10-ൻെറ $\frac{1}{2}$ (രണ്ടിലൊന്നു്) 5.

12-ൻെറ കാൽ ($\frac{1}{4}$) ഭാഗം 3.

# അഭ്യാസം 1

1) $\frac{1}{2}$, $\frac{1}{4}$ ഇവയുടെ അർത്ഥമെന്താണു്.

2) കാൽ രൂപക്കു് എത്ര അണയുണ്ടു്?

3) 16-ൻെറ $\frac{1}{2}$ എത്ര? 20-ൻെറ $\frac{1}{4}$ എത്ര?

4) ഒരാൾക്കു് 100 പറ നെല്ലുണ്ടായിരുന്നു. $\frac{1}{4}$ ഭാഗം വിററു. വിററതെത്ര പറനെല്ലു്?

5) ഒരു പശുക്കൂട്ടത്തിൽ 60 പശുക്കളുണ്ടായിരുന്നു. പകുതി ചത്തു എന്നാൽ എത്ര ജീവിച്ചിരിക്കുന്നു?

6) ഒരു പള്ളിക്കൂടത്തിൽ 200 കുട്ടികൾ ഉണ്ടു്. പകുതി ആൺകുട്ടികളാണു് എങ്കിൽ പെൺകുട്ടികളെത്ര?

7) ഒരു സ്കൂളിൽ 400 കുട്ടികൾ പഠിക്കുന്നു അവരിൽ $\frac{1}{4}$ ഭാഗത്തിനു ഫീസില്ല. എന്നാൽ ഫീസുകൊടുക്കുന്ന കുട്ടികളെത്ര?

# അദ്ധ്യായം 17

## വിവിധ നാണയങ്ങൾ.

നമ്മുടെ രാജ്യത്തെ നാണയങ്ങൾക്കു് ഇൻഡ്യൻ നാണയങ്ങൾ എന്നു പറയുന്നു. ഈ നാണയങ്ങൾ പല വിലയിൽ പല ആകൃതിയിൽ ഉണ്ടു്.

ഒരണ നാണയം. 16 ഒരണ കൂട്ടുന്നതിന്റെ വില 1 രൂപക്കുണ്ടു്

2 അണ നാണയം. 8 രണ്ടണ കൂട്ടുന്നതിന്റെ വില 1 രൂപക്കുണ്ടു്

4 അണ നാണയം 4 നാലണ കൂട്ടുന്നതിന്റെ വില 1 രൂപക്കുണ്ടു്

ഇവയെല്ലാം നിക്കൽ കൊണ്ടുണ്ടാക്കിയതാണു്

4 അണ വിലയുള്ള മറെറാരു വെള്ളിനാണയമാണു് കാൽരൂപാ. 8 അണ വിലയുള്ള വെള്ളിനാണയമാണു് അരരൂപ 16 അണ വിലയുള്ള വെള്ളിനാണയമാണു് ഒററരൂപ.

ഒററ രൂപയുടെ വിലയുള്ള കറൻസിനോട്ടുമുണ്ടു്.

പലപ്രകാരത്തിലുള്ള സൌകൎയ്യംകൊണ്ടും ലോഹങ്ങളുടെ ചുരുക്കംകൊണ്ടും ക്ലിപ്തവില നിൎദ്ദേശിച്ചിട്ടുള്ള കടലാസു നാണയങ്ങളുമുണ്ടു്. അതാണു് കറൻസി നോട്ടുകൾ. നമ്മുടെ ഇടയിൽ സാധാരണ പ്രചാരമുള്ളതു് ഒരു രൂപ, രണ്ടു രൂപ, അഞ്ചു രൂപ, പത്തുരൂപ, നൂറു രൂപ എന്നിങ്ങനെ വിലയുള്ള ഒററക്കറൻസിനോട്ടുകളാണു്. 12-ന്റെയും 16-ന്റെയും ഗുണനപ്പട്ടിക പഠിച്ചിട്ടുള്ളതിനാൽ രൂപയെ അണയാക്കാൻ 16-കൊണ്ടു ഗുണിച്ചാൽ മതിയാവും.

2 രൂപയ്ക്കു് 2×16=32 അണ. 3 രൂപയ്ക്കു് 3×16=48 അണ.

ഒരു പുസ്തകത്തിനു് 4 അണ. ഒരു പെൻസിലിനു് 3 ണ. ഒരു ചീപ്പിനു് 2അണ. ഒരു മഷിക്കുപ്പിക്കു് 5അണ. ആകെ എന്തു വിലയായി? 14 അണ

അണയിൽ താണ നാണയമാണു് പൈസ. നമ്മുടെ നാട്ടിൽ പൈസ എന്ന ഏററവും ചെറിയനാണയം നാണയരൂപത്തിലില്ല. പിന്നെയോ 3 പൈസാ വിലയുള്ള കാലണയും 6 പൈസ വിലയുള്ള അരയണയും ഉണ്ടു്. അണയെ പൈസയാക്കുന്നതിനു 12 കൊണ്ടു് ഗുണിച്ചാൽ മതി. 2 അണ 2×12=24 പൈസ. 4 അണ=4×12=48 പൈസ.

# അഭ്യാസം 1.

1) നമ്മുടെ നാട്ടിൽ നടപ്പുള്ള ചിലതരം നാണയങ്ങളുടെ പേരു പറയുക.

2) 5 രു. 7 രു. 8 രു. 10 രു. ഇവയെ അണയാക്കുക. 80, 112. 128, 160.

3) 4 അണ. 6 അണ. 7 അണ. 9 അണ. ഇവയെ പൈസയായിപറയുക? 48, 72, 84, 108 പൈസ.

4) ഒരു സ്ത്രീ ഒരു കടയിൽ നിന്നും 8 അണയ്ക്കു് അരിയും 1 അണ 6പൈസയ്ക്കു് കറിക്കുള്ള സാമാനങ്ങളും 1 അണ 3 പൈസയ്ക്കു നാളികേരവും 2 അണയ്ക്കു് വെളിച്ചെണ്ണയും വാങ്ങിച്ചു. ആകെ സാമാനവിലയെന്തു്? 12 അണ. 9 പൈസ.

5) ഒരു ചിമ്മിനിക്കു് 7 അണയും ഒരു ചീപ്പിനു് 3 അണ 6 പൈസയും ഒരു തകര വിളക്കിനു് 2 അണ 9 പൈസയും വിലയായാൽ ആകെ സാമനവിലയെന്തു്? 13 അണ. 3 പൈസ.

6) ഒരു പുസ്തകത്തിനു് 10 അണയും ഒരു സ്ലേററിനു് 3 അണ 6 പൈസയും ഒരു മഷിക്കുപ്പിക്കു് 2അണ 6പൈസയും വിലയായാൽ മൂന്നിനുംകൂടി വിലയെന്തു്? 1രൂ.

# അദ്ധ്യായം 18.

## ലാഭനഷ്ടക്കണക്കുകൾ.

8 രൂപയ്ക്കു് ഒരു ആടിനെ വാങ്ങിച്ചു് 10 രൂപയ്ക്കു വിററാൽ 2 രൂപ ലാഭമാണു്. 10 രൂപയ്ക്കു് വാങ്ങിച്ചു് 8 രൂപയ്ക്കു വിററാൽ 2 രൂപ നഷ്ടമാണു്. സാമാനങ്ങൾ കൊടുക്കൽ വാങ്ങൽ ചെയ്യുമ്പോൾ കച്ചവടക്കാർക്കു് വാങ്ങിച്ച വിലയേക്കാൾ വില്ക്കുമ്പോൾ കൂടുതൽകിട്ടുന്നതു ലാഭവും വാങ്ങിച്ചവിലയേക്കാൾ വില്ക്കുമ്പോൾ കുറച്ചു കിട്ടുന്നതു നഷ്ടവുമാകുന്നു.

അതിനു ചില പ്രമാണങ്ങൾ ഉണ്ടു്.

വിററവിലയിൽ നിന്നു് വാങ്ങിച്ചവിലയെ കുറയ്ക്കുമ്പോൾ

ലാഭം കിട്ടും.

വാങ്ങിച്ച വിലയിൽ നിന്നുവിററവിലയെ കുറയ്ക്കുമ്പോൾ നഷ്ടം കിട്ടും.

വാങ്ങിച്ച വിലയോടു കൂടി ലാഭം കൂട്ടിയാൽ വിററവില കിട്ടും.

വിററ വിലയോടുകൂടി നഷ്ടം കൂട്ടിയാൽ വാങ്ങിച്ചവില കിട്ടും.

മാതൃക 1.

ഒരു പശുവിനെ 65 രൂപയ്ക്കു വാങ്ങിച്ചു 10 രൂപ ലാഭത്തിനു വിററാൽ വിററ വില എന്തു്?

പശുവിൻെറ വാങ്ങിച്ച വില = 65 രൂ.

| | | |
|---|---|---|
| ലാഭം | = 10 രൂ. | 65 |
| വിററവില | = 65 + 10 | 10 |
| | = 75 രൂ. | 75 |

മാതൃക 2.

ഒരു ചാക്കു തുമര 79 രൂപയ്ക്കു് വാങ്ങിച്ചു വിററപ്പോൾ 12 രൂ. നഷ്ടം വന്നു. വിററവില എന്തു്?

ഒരു ചാക്കുതുമരയുടെ വാങ്ങിയ വില = 75 രൂ.

| | | |
|---|---|---|
| നഷ്ടം | = 12 രൂ. | 75 |
| വിററവില | = 75 — 12 | 12 |
| | = 63 രൂ. | 63 |

# അഭ്യാസം 1

1) ഒരാൾ ഒരു കെട്ടു ചക്കര 84 രൂപയ്ക്കു വാങ്ങിച്ചു വിററപ്പോൾ 10 രൂ ലാഭം കിട്ടി. വിററ വിലയെന്തു്?

2) ഒരു സെൻറു വസ്തു 125 രൂപയ്ക്കു് വാങ്ങിച്ചു വിററപ്പോൾ 14 രൂപ ലാഭം കിട്ടി വിററവിലയെന്തു്?

3) ഒരു ഡസൻ കുട 96 രൂപയ്ക്കു വാങ്ങിച്ചു. വിററപ്പോൾ 10 രൂപ നഷ്ടം വന്നു. വിററ വിലയെന്തു്?

4) 2 ചാക്കു് അരി 99 രൂപയ്ക്കു വാങ്ങിച്ചു. വിററപ്പോൾ 17 രൂപ നഷ്ടം വന്നു. വിററവിലയെന്തു്?

5) ഒരു ആടിനെ 15 രൂപയ്ക്കും ഒരു പശുക്കിടാവിനെ 32 രൂപയ്ക്കും വാങ്ങിച്ചു. വിററപ്പോൾ മൊത്തം 11 രൂപ ലാഭം കിട്ടി. വിററവിലയെന്തു്? 58 രൂ.

6) 99 രൂപയ്ക്കു് ഒരു സൈക്കിൾ വിററപ്പോൾ 13 രൂപ ലാഭം കിട്ടി. വാങ്ങിച്ചവിലയെന്തു്? 86 രൂ.

7) 77 രൂപയ്ക്കു് ഒരു വാച്ചു് വിററപ്പോൾ 12രൂ. നഷ്ടം വന്നു. വാങ്ങിച്ചവിലയെന്തു്?

8) 100 രൂപയ്ക്കു് വാങ്ങിച്ച ഒരു സാമാനം എത്ര രൂപയ്ക്കു് വിററാൽ 15 രൂ. ലാഭം കിട്ടും. 115രൂ.

# അദ്ധ്യായം 19.

## സമയവിവരപ്പട്ടിക.

നിങ്ങൾ കാലത്തു് മിക്കവാറും 6 മണിക്കു് എഴുന്നേല്ക്കും. 10 മണിക്കു് സ്കൂളിൽ ചെല്ലും. വൈകുന്നേരം 4 മണിക്കു് സ്കൂൾവിട്ടു് വീട്ടിലേക്കു പോകും. രാത്രിയിൽ പഠിച്ചതിനു ശേഷം ഉറങ്ങുന്നു.

ഒരു ദിവസം രാത്രിയും പകലും ചേർന്നതാണു്. പകലിനു മിക്കവാറും 12മണിക്കൂറും രാത്രിക്കു അത്രയും മണിക്കൂറും ഉണ്ടു്.

ഒരു ദിവസം 24 മണിക്കൂറാണു്. അതായതു് ഇന്നു പ്രഭാതം മുതൽ നാളെ പ്രഭാതം വരെയുള്ള സമയം 24 മണിക്കൂറാണു്. അതുപോലെ ഇന്നു സന്ധ്യമുതൽ നാളെ സന്ധ്യവരെയുള്ള സമയം. ഞായർ, തിങ്കൾ, ചൊവ്വാ, ബുധൻ, വ്യാഴം, വെള്ളി, ശനി എന്നീ 7 ദിവസങ്ങൾ കൂടുന്നതാണു് ഒരു ആഴ്ച. ചിങ്ങം, കന്നി മുതലായി 12മാസങ്ങൾ കൂടുന്നതു് ഒരു വർഷം. ഇതു് മലയാള മാസ

ങ്ങളുടെ പേരുകളാണ്. മാസങ്ങളുടെ ഇംഗ്ലീഷ് പേരുകൾ ജാനുവരി, ഫെബ്രുവരി എന്നിങ്ങനെയാണ്. ചില മാസങ്ങൾക്കു 30 ദിവസവും മററു ചിലതിനു 31 ദിവസവും വേറെ ചിലതിനു 28 അല്ലെങ്കിൽ 29 ദിവസവും ഉണ്ടായിരിക്കും.

# അഭ്യാസം 1

1) ഒരു ദിവസത്തിനു എത്ര മണിക്കൂർ ഉണ്ടു്?

2) ഒരു പകലിനു എത്ര മണിക്കൂർ? ഒരു രാത്രിക്കു എത്ര മണിക്കൂർ?

3) 2 ദിവസത്തിനു എത്ര മണിക്കൂർ ഉണ്ടു്?

4) ഒരു കുട്ടി ദിവസം 5 മണിക്കൂർ വീതം 3 ദിവസം എത്ര സമയം പഠിക്കും?

5) ഒരു ദിവസം 16 മണിക്കൂർ ഉണർന്നിരിക്കുന്ന കുട്ടി എത്ര മണിക്കൂർ ഉറങ്ങും?

6) ഒരാഴ്ചയിൽ 2 ദിവസം പഠിത്തമില്ലെങ്കിൽ പഠിത്തമുള്ള ദിവസങ്ങളെത്ര?

7) ഒരാൾ 3 ആഴ്ച സുഖക്കേടായി കിടന്നു. എന്നാൽ എത്ര ദിവസം കിടന്നു?

8) ഒരു വർഷത്തിനു എത്ര മാസം ഉണ്ടു്?

9) 5 ആഴ്ചയും 4 ദിവസവും കൂടിയാൽ എത്ര ദിവസം?

10) ഒരു സൈക്കിളിനു ഒരു മണിക്കൂർ കിട്ടുന്ന കൂലി 2 ണ. എന്നാൽ ഒരു പകൽ സമയത്തു് കിട്ടാവുന്ന കൂലിയെന്തു്?

11) ഒരാളിനു ദിവസം 2 രൂപ കൂലി കിട്ടുന്നു. 2 ആഴ്ചയിൽ കിട്ടുന്ന കൂലി എന്തു്?

## ആവർത്തനം.

1) അക്ഷരത്തിലെഴുതുക.

5405, 3900, 7529, 4758.

2) അക്കത്തിലെഴുതുക.

ആറായിരത്തിമുപ്പത്തേഴ്, ഏഴായിരത്തെഴുപത്തെട്ട്, എണ്ണായിരത്തിത്തൊണ്ണൂറ്.

3) താഴെ കൊടുത്തിരിക്കുന്ന സംഖ്യകളിലെ ഓരോ അക്കങ്ങളുടേയും വില നിശ്ചയിക്കുക.

6098, 8075, 2430, 9095.

4) സംഖ്യകളായി ചേർത്തെഴുതുക.

1. 5 ആയിരം 2 നൂറ് 6 പത്ത് 7 ഒററ.
2. 7 ആയിരം 4 പത്ത് 2 ഒററ.
3. 9 ആയിരം 9 ഒററ

5) 3 സ്ഥാനമുള്ള വലുതും ചെറുതുമായ സംഖ്യകളേവ?

6) 4, 7, 5, 9 ഈ അക്കങ്ങളെക്കൊണ്ടുണ്ടാക്കാവുന്ന വലുതും ചെറുതുമായ സംഖ്യകളേവ?

7) 100-ൽ നിന്നു 2 വീതം കുറച്ച് എഴുതുക.

8) 1-നോട് 3 വീതം കൂട്ടി 10-വരെ എഴുതുക.

9) 3 രൂ. 6 അണയെ അണയാക്കുക.

10) 5 അണ 2 പൈസയെ പൈസയാക്കുക?

11) ഒരു കുട്ടിക്ക് 2 അണ വീതം ഒരു രൂപാ എത്ര കുട്ടികൾക്കു കൊടുക്കാനുണ്ട്?

12) 11, 12, 16 ഇവ ഓരോന്നിൻെറയും 10 വരെയുള്ള ഗുണനപ്പട്ടിക കാണാതെ പറയുക?

13) ഒരു ചാക്ക് അരിക്ക് 48 രൂപ വീതം 3 ചാക്ക് അരിയുടെ വിലയെന്ത്?

14) ഒരു റിസ്റ്റ് വാച്ചിനു 185 രൂപ വീതം 5 റിസ്റ്റ് വാച്ചിൻെറ വിലകാണുക.

15) 7 പൗണ്ടൻ പെന്നിനു 91 രൂപയായാൽ ഒരു പൗണ്ടൻ പെന്നിൻെറ വിലകാണുക.

16) 8 എരുമകളുടെ വില 3296 രൂപയായാൽ ഒരു എരുമയുടെ വിലയെന്ത്?




17) 2ഗജം 2 അടി 6 ഇഞ്ചു് ഇഞ്ചായി മാററുക.

18) ഒരിഞ്ചു നീളമുള്ള നാടയ്ക്കു് 3 പൈസ വിലയായാൽ ഒരു ഗജം നീളമുള്ള നാടയുടെ വിലയെന്തു്?

19) ഒരു പുരയിടത്തിൻെറ പകുതിയുടെ വില 400 രൂപയായാൽ മുഴുവൻ വസ്തുവിൻെറ വിലയെന്തു്?

20) ഒരു നിലത്തിൻെറ നാലിലൊന്നു ഭാഗത്തിൻെറ വില 100 രൂപയായാൽ മുഴുവൻ നിലത്തിൻെറ വില എന്തു്?

21) ഒരു മാവിൽ 96 മാങ്ങയുണ്ടായിരുന്നു. അതിൽ 25 എണ്ണം വാവൽ തിന്നു. ബാക്കി എത്ര മാങ്ങാ കിടപ്പുണ്ടു്?

22) ഒരാൾ 25 രൂപാ വീതം വിലയുള്ള 2 പശുക്കളെ വാങ്ങിച്ചു. വിററപ്പോൾ 10 രൂപ ലാഭംകിട്ടി. എന്നാൽ വിററ വിലയെന്തു്?

23) നാഴി വെളിച്ചെണ്ണയ്ക്കു് 7 അണ വീതം 8 ഇടങ്ങഴി വെളിച്ചെണ്ണയുടെ വിലയെന്തു്?

24) 3 ആടുകളെ 59 രൂപയ്ക്കു് വിററപ്പോൾ 5രൂ. ലാഭം കിട്ടി. ഒരാടിൻെറ വാങ്ങിച്ച വിലയെന്തു്?

25) ഒരു ഹൈസ്കൂളിൽ 3 ക്ലാസുകൾ ഉണ്ടു്. 4-ാം ഫോറത്തിൽ 48 കുട്ടികളും 5-ാം ഫോറത്തിൽ 39 കുട്ടികളും 6-ാം ഫോറത്തിൽ 47 കുട്ടികളുമാണു്. ഓരോ കുട്ടിക്കും മാസം 6 രൂ. വീതം ഫീസാണു്. എന്നാൽ ഒരു മാസം പിരിയുന്ന ഫീസെന്തു്?

26) ഒരാൾ ഒരു തടി വാങ്ങിച്ചു് അറത്തപ്പോൾ 96 രൂപ വിലയായി. 8 പലകയുണ്ടായിരുന്നു. ഒരു പലക 15 രൂപ വിലവച്ചു് വിററു. ലാഭമെന്തു്?

27) ഒരു ദിവസത്തെ ജോലിക്കു് 2 രൂ. പ്രതിഫലമാണു്. എന്നാൽ 5 ആഴ്ചത്തെ ജോലിയുടെ പ്രതിഫലം എന്തു്?

